# THE CHURCH WEEKLY

| വാല്യം 13 | 1959 ഡിസംബർ 20 | ലക്കം 50 |
|---|---|---|


## Thought for the week

I will honour Christmas in my heart. I will live in the Past, the Present and the Future. The spirits of all three strive within me. I will not shut out the lessons which they teach.

*Dickens.*

## താളുകൾ മറിക്കുമ്പോൾ


ആധുനിക ഭാരതത്തിൽ ക്രിസ്തീയ ഇടവകയുടെ ദൗത്യം— 3
മടയനായ ജൂണിപ്പർ— 4
ഫലപ്രദമായ ചികിൽസ 6
അൾക്ക് ഉത്തമഭർത്താവിനെ നൽകുക— 7
വേദവായനക്കുറിപ്പുകൾ— 10
പ്രതിവാരപ്രഭാഷണം— 12
ക്രിസ്തുമസ്സിൻെറ ഹൃദയത്തുടിപ്പ് 14
അവരുടെ ആ ചുമട് ഒന്നിറക്കി വയ്ക്കാൻ സഹായിക്കണേ— 17
ദൈവത്തേപ്പററി ചില തെററായ ധാരണകൾ— 19
അമേരിക്കൻകത്ത്— 21
പ്രസിഡൻറ് ഡോ. രാജേന്ദ്രപ്രസാദും ഐസൻഹോവറും പള്ളി ശുശ്രൂഷയിൽ സംബന്ധിച്ചു— 22
A Christmas Message 22
Discovery of the "Gospel of Thomas" 23


## ചർച്ചുവീക്കിലി വരിസംഖ്യ


| | രൂ. | ന. പൈ |
|---|---|---|
| ഒരു വർഷത്തേക്ക് | 6 | |
| 6 മാസത്തേക്ക് | 3 | |
| ഒററപ്രതി | | 13 |
| ഇൻഡ്യയ്ക്കുവെളിയിൽ 8 | | |

മാനേജർ, ചർച്ച് വീക്കിലി,
കോട്ടയം.


## ക്രിസ്തുമസ്സ്

1959-ലെ ക്രിസ്തുമസ്സ് ക്രൈസ്തവലോകം ആഘോഷിക്കുന്നതു് അടുത്ത വെള്ളിയാഴ്ചയാണ്. ക്രിസ്തുമസ്സ്ദിനത്തിൽ മാലാഖമാർ പാടിയതായി സുവിശേഷങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്ന ഗാനം രചിച്ചതാരായിരിക്കണം എന്നൊരു പ്രശ്നം ഒരു ശാസ്ത്രീയയുഗത്തിൽ ആർക്കെങ്കിലും തോന്നിയാൽ അതിൽ ആർക്കും വിസ്മയം തോന്നുകയില്ല. എല്ലാം ശാസ്ത്രീയഗവേഷണത്തിനു് വിധേയമാക്കുന്ന കാലമാണല്ലോ ഇതു്. ശാസ്ത്രീയമായ സമീപനം ഏതു കാര്യത്തിലും സ്വീകരിച്ചില്ലെങ്കിൽ അതു് ബുദ്ധിവൈഭവത്തിൻെറ ലക്ഷണമായി ഇക്കാലത്തു് ആരും വകവയ്ക്കുകയില്ല. അതുകൊണ്ടു് ബുദ്ധിപരമായി ആ ഗാനത്തെ സമീപിക്കാൻ ഞങ്ങൾ ശ്രമിക്കുകയാണ്. ദൈവദൂതന്മാർ പാടിയതു കേട്ടതു് കുറെ ആട്ടിടയന്മാരാണെന്നാണ് സുവിശേഷങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്നതു്. ദൈവദൂതന്മാർ പാട്ടുന്നതു എന്തുകൊണ്ടാണോ ഈ ആട്ടിടയന്മാർ മാത്രംകേട്ടതു്? കൌതുകം തോന്നിക്കുന്ന ഒരു ചോദ്യമാണതു്. ഇസ്രായേലിൽ ശാസ്ത്രജ്ഞന്മാരും ശാസ്ത്രീയസമീപനമറിയാവുന്നവരും ഇല്ലായിരുന്നു എന്നു വിചാരിക്കാൻ നിവൃത്തിയില്ല. ഇരുപതാംനൂററാണ്ടിൽ സർവ്വലോകപ്രശസ്തനും ശാസ്ത്രീയലോകത്തിൽ അനഭിഷിക്തസമ്രാട്ടുമായിരുന്ന എയിൻസ്റ്റെയിൻ ഒരു ജർമ്മൻ യഹൂദനായിരുന്നു. അദ്ദേഹത്തിൻെറ പൗരാണിക പൂർവന്മാർ പലസ്തീൻ നാട്ടിലാണല്ലൊ ജീവിച്ചിരുന്നതു്. അദ്ദേഹത്തിനു് 20 ശതാബ്ദങ്ങൾക്കപ്പുറമുള്ള പൂർവ്വികന്മാർ ശാസ്ത്രജ്ഞന്മാരായി അറിയപ്പെട്ടിട്ടില്ലെങ്കിലും, ശാസ്ത്രീയമായ സമീപനം അക്കാലത്തു് അജ്ഞാതമായിരുന്നിരിക്കയില്ല. പരീശന്മാരും താർക്കികന്മാരായ ശാസ്ത്രിമാരും സാദൂക്യരും എല്ലാം അന്നുമുണ്ടായിരുന്നല്ലോ. യെറുശലേം ദേവാലയത്തിൽ മഹാപുരോഹിതന്മാരും, വേദശാസ്ത്രജ്ഞന്മാരും താമസിച്ചിരുന്നു. എന്താണാവോ അവരാരും ഈ പാട്ടു കേൾക്കാതിരുന്നതു്. ഡിസംബർ മാസത്തിലെ തണുപ്പും മഞ്ഞും സഹിക്കവയ്യാതെ തീ കാഞ്ഞുകൊണ്ടിരുന്ന ഈ ആട്ടിടയന്മാർ മാത്രമേ രാത്രിയിൽ ഉറങ്ങാതിരുന്നുള്ളുവെന്നു് വിചാരിക്കാനും നിവൃത്തിയില്ല. ബേത്ലഹേമിൽ പേർവഴിചാർത്താൻ തിങ്ങിക്കൂടിയ മഹാപുരുഷാരമെല്ലാം സുഖനിദ്രയിൽ ആണ്ടു കിടക്കുകയായിരുന്നു എന്നു് ഊഹിക്കുന്നതു ശരിയായിരിക്കയില്ല. അന്നു താമസിക്കാൻ ഇടം കിട്ടാതിരുന്നവർ വി: കന്യകമറിയാമിൻെറ കുടുംബം മാത്രമായിരുന്നുയെന്നു് പരിഗണിക്കാൻ സാദ്ധ്യമല്ല. ഒരു പുൽക്കൂട്ടിൽ കയറി വിശ്രമിക്കാനും അവിടത്തെ അസൗകര്യങ്ങൾക്കിടയിൽ പ്രസവാരിഷ്ടതകൾ സഹിക്കാനും ഇടയായെന്നു പിന്നീടു് ചരിത്രപ്രസിദ്ധമായിത്തീർന്ന ഒരു സംഭവം മാത്രമേ ചരിത്രത്തിൻെറ ഏട്ടുകളിൽ രേഖപ്പെടുത്തപ്പെട്ടിട്ടുള്ളായിരിക്കാം. എങ്കിലും അതുപോലെതന്നെ തിക്കിലും തെരക്കിലും അസൗകര്യങ്ങൾക്കിടയിലും ആ രാത്രി നിദ്രാവിഹീനരായിക്കഴിഞ്ഞവർ കുറച്ചൊന്നുമായിരിക്കയില്ല. അവരാരും മാലാഖമാരുടെ ഗാനം കേട്ടതായി ബൈബിളിൽ രേഖപ്പെടുത്തപ്പെട്ടിട്ടില്ല. വി. ലൂക്കോസിൻെറ സുവിശേഷം രണ്ടാമദ്ധ്യായം ഒന്നുമുതൽ പതിനാലു വരെയുള്ള വാക്യങ്ങൾ വായിച്ചുനോക്കിയാൽ ആട്ടിടയന്മാർ മാത്രം കേട്ട ഒരു ഗാനമായിട്ടാണു് അവിടെ രേഖപ്പെടുത്തിയിരിക്കുന്നതു്. അവരുടെ അടുക്കൽ ഒരു ദൈവദൂതൻ പ്രത്യക്ഷപ്പെടുകയും ഒരു മഹാസംഭവം അറിയിക്കുകയും ചെയ്തശേഷം ആ ദൂത

...ഗമിച്ച ദൂതഗണങ്ങൾ പാ...തായിട്ടാണ് ഈ പാട്ടിനെപ്പറ്റി പറയുന്നതു്. ആട്ടിടയന്മാർക്കു എന്തെങ്കിലും അബദ്ധം പററിയതായിരിക്കുമോ. കേവലം ഒരു കഥ അവർ കെട്ടിച്ചമച്ചതാണെന്നു് വിചാരിക്കാൻ ചില യുക്തികൾ ആ നിഗമനത്തെ സാധൂകരിക്കുന്നില്ല. ആട്ടിൻപററങ്ങളെ മേയിച്ചു നടക്കുന്ന ഇവർ പാട്ടുകാരായിരിക്കാം. എന്നാൽ ഇങ്ങനെ ഒരു മനോഹരഗാനം രചിക്കത്തക്ക പാടവമോ, കവിസാമത്ഥ്യമോ അവർക്കുണ്ടായിരിക്കയില്ല. ആ ഗാനത്തിൻെറ ഉള്ളടക്കമായ ആശയങ്ങൾ ഈ ആട്ടിടയന്മാരുടെ ഭാവനയിൽനിന്നോ മസ്തിഷ്ക്കത്തിൽനിന്നോ പുറപ്പെട്ടു വന്നതാണെന്നു് അനുമാനിക്കുന്നതും യുക്തിപൂർവമായി തോന്നുന്നില്ല. "അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വവും, ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യക്കു് സമാധാനവും" എന്നു ഒരു ശിശുവിൻെറ ജനനത്തോടനുബന്ധിച്ചു് പാടാനുള്ള ദർശനശക്തിയും, തത്വചിന്തയും ഈ ആട്ടിടയന്മാർക്കുണ്ടായിരിക്കുമെന്നു് രണ്ടായിരം വർഷങ്ങൾക്കുശേഷമുള്ള മനുഷ്യസംസ്ക്കാരത്തോടു ബന്ധപ്പെട്ട ഇന്നത്തെ മനുഷ്യനുപോലും ചിന്തിക്കുവാൻ വൈഷമ്യം തോന്നുന്നു. മനുഷ്യൻ നിർമ്മിച്ച റോക്കററു് ചന്ദ്രനിൽ എത്തിക്കഴിഞ്ഞു. ഈ ശാസ്ത്രീയനേട്ടങ്ങളുടെ പരമകാഷ്ഠയിൽ എത്തിയിരിക്കുന്നതായി വിചാരിക്കപ്പെടുന്ന പശ്ചിമ രാഷ്ട്രങ്ങളിൽ ഏററവും സമുന്നത നിലയിൽ പരിഗണിക്കപ്പെടുന്ന അമേരിക്കയുടെ ഭരണാധിപൻ ഇന്ത്യയിൽ പറന്നെത്തി നൽകിയ സന്ദേശം "Peace and Friendship in Freedom"— സ്വാതന്ത്ര്യത്തിൽ അധിഷ്ഠിതമായ സമാധാനവും സൗഹാർദ്ദവും–ആയിരുന്നു. ആട്ടിടയന്മാർ കേട്ട ക്രിസ്തുമസ്സ് ഗാനത്തിൻെറ ഒരു വ്യാഖ്യാനമാണ് ഇരുപതാം നൂററാണ്ടിലെ അമേരിക്കയുടെ പ്രസിഡണ്ടിനു് നൽകാൻ കഴിഞ്ഞിരിക്കുന്ന സന്ദേശം. ഇരുപതു ശതാബ്ദങ്ങൾക്കു് മുമ്പ് ആട്ടിടയന്മാർ ചമച്ചുണ്ടാക്കിയ ഒരു ഗാനമാണതെന്നു് എങ്ങിനെ വിധിക്കും. അവർ കേട്ടതാണ്, കേൾക്കാനുള്ള ചെവിയും ഹൃദയ സന്നദ്ധതയും അവർക്കുണ്ടായിരുന്നിരിക്കാം. എന്നാലും അവർ കേട്ടറിയാതെ ഈ ഗാനം ഉദ്ധരിക്കാനുള്ള ...വു് അവർക്കില്ല. ദൈവത്തിൻേറതെന്നു് പ്രത്യേകം ചിന്തിക്കേണ്ട ഒരു ലക്ഷ്യമാണ് ഗാനത്തിൽ പ്രതിപാദിക്കുന്നതു്. സവ്വ ലോകത്തിനും നിത്യമൂല്യമായി നിലനിൽക്കുന്ന ഒരു ആശയം ദൈവദൂതന്മാർ പാടിയ ഗാനത്തിൽ തങ്ങി നിൽക്കുന്നു. "അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം." എന്നു പാടിയ ദൂതന്മാർ അതേദിനത്തിൽ ഭൂജാതം ചെയ്ത ശിശു പിന്നീടു് ലോകത്തിനു് ചൊല്ലിക്കൊടുത്ത പ്രാത്ഥനയുടെ പ്രഥമ വാചകത്തിൻെറ നാന്ദി വിളംബരം ചെയ്തു. "സ്വർഗ്ഗസ്ഥനായ പിതാവെ നിൻെറനാമം പരിശുദ്ധമാകപ്പെടണമെ" ദൈവത്തിൻെറ മഹത്വമാണ് മനുഷ്യൻ പ്രഥമമായി ആഗ്രഹിക്കേണ്ടതെന്നു് പഠിപ്പിച്ച ലോക രക്ഷകൻെറ ജനനത്തിൽ മാലാഖമാർ പാടിയതു് ദൈവത്തിനു മഹത്വമുണ്ടാകട്ടെയെന്നാണ്. അതു കേട്ടതു് ആട്ടിടയന്മാരും. ആ ഗാനത്തിൻെറ രണ്ടാമത്തെ ഭാഗം ഭൂമിയിൽ സമാധാനവും ദൈവ പ്രസാദമുള്ള മനുഷ്യർക്കു് സംപ്രീതിയുമാണാശംസിക്കുന്നതു്. പ്രസിഡണ്ടു് ഐസനോവർ 2200 മൈൽ വിമാന യാത്രചെയ്തു് ഇൻഡ്യയിൽ വന്നു് പ്രഖ്യാപിച്ച സന്ദേശം ആട്ടിടയന്മാർ കേട്ട ഈ ഗാനത്തോടു് സാമ്യം വഹിക്കുന്നതു് ശ്രദ്ധേയമായിരിക്കുന്നു. പൂമ പോകാതെ ഇരുപതു് ശതാബ്ദങ്ങൾ മനുഷ്യഹൃദയത്തിൽ മാറെറാലിക്കൊള്ളുന്ന ഒരു ഗാനം ആട്ടിടയന്മാർ കേട്ടതു് ദൈവദൂതന്മാരിൽ നിന്നുതന്നെ ആയിരിക്കാനെ നിവൃത്തിയുള്ളു എന്ന ഒരു നിഗമനത്തിലാണെത്തിച്ചേരുന്നതു്. അവർതന്നെ രചിച്ചതായിരിക്കയില്ല ആ ഗാനം. അവർ കേട്ടതു് പാണ്ഡിത്യമുള്ള ഒരു കവി പാടിയതും ആയിരിക്കയില്ല. അപ്രധാനമായ ഒരു പുൽക്കൂട്ടിൽ നടന്ന സംഭവത്തെപ്പററി ബന്ധപ്പെട്ടതിയാണാ ഗാനം അവർ കേട്ടതും. ആ ഗാനം കേൾക്കാനുള്ള ചെവിയും മാനസിക പശ്ചാത്തലവും ആ ആട്ടിടയന്മാക്കുണ്ടായിരുന്നിരിക്കണമെന്നേ അനുമാനിക്കാൻ കഴിയൂ. പണ്ഡിതന്മാരും ശാസ്ത്രിമാരും കേൾക്കാത്തതും മനസ്സിലാക്കാത്തതും ശിശുക്കൾക്കു് മനസ്സിലാക്കി കൊടുത്ത ക്രിസ്തുവാണല്ലോ ലോകത്തിൽ ആ സമയത്തുജനിച്ചതു്. അത്ഭുതകരമായ ഈ ജനനം നൈസർഗ്ഗികമായ ഹൃദയ നൈർമല്യമുള്ള ഒരു കന്യകയിൽ നിന്നും സംഭവിച്ചതുപോലെ സാധുക്കളായ ആട്ടിടയന്മാർക്കാണ് ഈ ഗാനം കേൾക്കാനും ആസ്വദിക്കാനുമുള്ള കഴിവു് ഈശ്വരൻ പ്രദാനം ചെയ്തതു്. ക്രിസ്തുവിൻെറ ജനനം രാജകൊട്ടാരത്തിലായിരുന്നില്ല. കവികൾ അല്ല അന്നു മംഗളഗാനങ്ങൾ എഴുതിയതും പാടിയതും. ദിവ്യമായ ഒരു ലളിതത്വം (Divine simplicity) ആ മഹാ സംഭവത്തോടു് ബന്ധപ്പെട്ടു നിൽക്കുന്നു. അമാനുഷികമാണെന്നു് ആട്ടിടയന്മാർ ധരിച്ച ആ ഗാനം, അമാനുഷികമായി തന്നെ ഇന്നും മനുഷ്യ ഹൃദയത്തെ ആകർഷിക്കുകയാണ്. മനുഷ്യൻ രചിക്കാവുന്ന ഒരു ഗാനമല്ലതു്. "ദൈവപ്രസാദമുള്ള" ആട്ടിടയന്മാരേ ആ ദൈവ ദൂതന്മാർ പാട്ടു പാടുന്നതു് കേൾക്കു. ഈ അത്ഭുത ഗാനത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്ന മംഗളാശംസകൾ ഞങ്ങളുടെ മാന്യ വായനക്കാർക്കു് നേരുകയാണ്–"ഭൂമിയിൽ സമാധാനവും ദൈവ പ്രസാദമുള്ള മനുഷ്യർക്കു് സംപ്രീതിയും"

"അത്യുന്നതങ്ങളിൽ ദൈവത്തിനു് മഹത്വം" എന്നുപാടാൻ ക്രിസ്തുവിൻെറ ജനനം സമുചിതമായ ഒരു സന്ദർഭവുമാണ്

---

## അറിയിപ്പ്

ക്രിസ്തുമസ്സ് പ്രമാണിച്ചു് ആഫീസ് അവധിയാകയാൽ ഡിസംബർ 27—ാം തീയതി ചർച്ചുവീക്കിലി ഉണ്ടായിരിക്കുന്നതല്ല. അടുത്തലക്കം 1960 ജനുവരി 3–ാം തീയതി പ്രസിദ്ധപ്പെടുത്തുന്നതാണ്.

മാനേജർ.

---

## ഈ പക്ഷത്തിൽ

ഡിസം: 21. മാർത്തോമ്മാശ്ളീഹായുടെ മരണം

25. ക്രിസ്തുമസ്സ്

26. ദൈവമാതാവിൻെറ പുകഴ്ച.

ജനു: 1. കർത്താവിൻെറ ചേലാകർമ്മം, മാർ ബസ്സേലിയോസ്മാർ ഗ്രീഗോറിയോസ് എന്നിവരുടെ ഓർമ്മ.

# ആധുനികഭാരതത്തിൽ, ക്രിസ്തീയ ഇടവകയുടെ ദൌത്യം

റവ. ഡോ. സി. ഇ. എബ്രഹാം.

(നാഷണൽ ക്രിസ്ത്യൻ കൗൺസിലിൻെറ ത്രൈവാർഷിക സമ്മേളനം ഒക്ടോബർ അവസാനം അഹമ്മദനഗറിൽവച്ച് നടന്നു. 'ആധുനികഭാരതത്തിൽ ഇടവകയുടെദൌത്യം' എന്ന പ്രധാന ചിന്താവിഷയം കേന്ദ്രമാക്കിയായിരുന്നു സമ്മേളനത്തിലെ പ്രധാന ചർച്ചകൾ. സമ്മേളനം അംഗീകരിച്ച റിപ്പോർട്ട് ആസ്പദമാക്കി, സമ്മേളനത്തിലെ ഒരു പ്രതിനിധിയായിരുന്ന ഡോ. സി. ഇ. ഏബ്രഹാം എഴുതിയ ഒരു ലേഖനമാണിത്:—ച. പ)

പട്ടക്കാരും മററു സഭാ സ്ഥാനികളും മാത്രമല്ല സഭ എന്ന പദത്തിൻെറ വിവക്ഷയിൽ പെടുന്നതു്. പട്ടക്കാരും അയ്മേനികളും ഉൾപ്പെട്ടുന്ന വിശ്വാസികളുടെ സമൂഹമത്രെ സഭ. പരിശുദ്ധാത്മാവിൻെറ കൂട്ടായ്മ ആയി ഗണിച്ചുവരുന്ന ക്രൈസ്തവ സഭയുടെ അംഗങ്ങൾ അതതു സ്ഥലത്തു ഈ കൂട്ടായ്മയുടെ പ്രതിനിധികൾ എന്ന രീതിയിൽ ജീവിക്കേണ്ടതാണ്. എന്നാൽ നാം എന്താണു കാണുന്നതു്? ഉത്തരപ്രദേശത്തുള്ള ഒരു രസികൻ, ക്രിസ്ത്യാനികളെ നാലായി തരംതിരിച്ചിരിക്കുന്നു. —അസ്‌ളി, നക്‌ളി, ഫസ്‌ളി, നസ്‌ളി—അതായതു: 1 അസൽ(പരമാർത്ഥ) ക്രിസ്ത്യാനികൾ.2 പകർത്തു (ഇമിറേഷൻ) ക്രിസ്ത്യാനികൾ, 3 ഉത്സവ (ഉത്സവദിവസങ്ങളായ ക്രിസ്മസ്, ഈസ്റ്റർ എന്നി പെരുനാളുകളിൽ പള്ളിയിൽ പേകുന്ന) ക്രിസ്ത്യാനികൾ, 4 ജന്മ (ജനനംകൊണ്ടു മാത്രം) ക്രിസ്ത്യാനികൾ. ഈ വിവരണം മററു പ്രവിശ്യകൾക്കും പററിയേക്കുമെന്നു തോന്നുന്നു.

ഒരു ഇടവകയ്ക്കു രണ്ടു തരത്തിലുള്ള ചുമതലകൾ ഉണ്ടു്. ഒന്നാമതായി ഇടവകാംഗങ്ങളോടു്. രണ്ടാമതു് ക്രിസ്തേതരരോടു്.

## ഇടവകാംഗങ്ങളോടുള്ള ചുമതലകറം

മാമോദീസാമൂലം ക്രിസ്തുസഭയുടെ അംഗങ്ങളായി തീർന്നവരെങ്കിലും നാമധേയ ക്രിസ്ത്യാനികളായി ഇടവക ജീവിതത്തിൽ പങ്കെടുക്കാതെ വക്കിലും പരപ്പിലും ഇരുന്നു കാലം കഴിക്കുന്ന ഒരു നല്ല പങ്കു ആളുകൾ ഓരോ ഇടവകയിലും ഉണ്ടു്. ഇവരെ ക്രിസ്തീയ കൂട്ടായ്മയിലേക്കു ആകർഷിക്കുന്നതിനുള്ള ചുമതല പട്ടക്കാരൻെറ മേൽ മാത്രമല്ല ഇരിക്കുന്നതു്. ദൈവസ്നേഹവുംസഭാസ്നേഹവും നിറഞ്ഞ അയ്മേനികൾ ഇങ്ങനെയുള്ളവരുടെ ഭവനങ്ങൾ സന്ദർശിച്ചു് അവരെ ആത്മിക മന്ദതയിൽനിന്നു് ഉണർത്തി സഭയുടെ കൂട്ടായ്മയുമായി ഇണക്കിച്ചേർക്കേണ്ടതാണ്. ഇങ്ങനെയുള്ള പ്രവർത്തനങ്ങൾക്കു അമേരിക്കയിൽ Visitation Evangelism-സന്ദർശനം മൂലമുള്ള സുവിശേഷീകരണം—എന്നു പറഞ്ഞു വരുന്നു.

നാമധേയക്രിസ്ത്യാനികൾ പള്ളിയിൽ വന്നതുകൊണ്ടു് തൃപ്തിപ്പെടരുതു്. ക്രിസ്തീയ ഉപദേശം ഇടവകജീവിതത്തിൻെറ ഒരു പ്രധാന പോഷകാംശമായിതീരണം. ക്രിസ്തുവിൽ വിശ്വസിക്കുന്നതിൻെറ അർത്ഥം എന്തു്? ക്രിസ്തുവിശ്വാസിയുടെ പ്രജീവിതപ്രമാണങ്ങൾ എന്തു്? വിശ്വാസപ്രമാണത്തിൽ അടങ്ങിയിരിക്കുന്ന സംഗതികൾ ഏവ? ക്രിസ്തുവിനുവേണ്ടി സാക്ഷ്യം വഹിക്കുന്നതെങ്ങനെ? ഇത്യാദി വിഷയങ്ങളെക്കുറിച്ചു പട്ടക്കാരൻ പ്രസംഗങ്ങൾ വഴിയായും ക്ളാസ്സുകൾ വഴിയായും ജനങ്ങൾക്കു നിരന്തരം പത്ഥ്യോപദേശം നൽകിക്കൊണ്ടിരിക്കണം.

ഇതുകൂടാതെ, സാമൂഹ്യസേവനപദ്ധതികൾ ആവിഷ്ക്കരിച്ചു് ഇടവകാംഗങ്ങളെ—പ്രത്യേകിച്ചു് യുവജനങ്ങളെ— സേവനസന്നദ്ധരാക്കുന്നതിൽ പട്ടക്കാരൻ ശ്രദ്ധപതിക്കണം. ഗവർമ്മെൻറിൻെറ ഗ്രാമവികസന പരിപാടികളിൽ സഹകരിക്കുക, ഗവൺമെൻറിൻെറ ശ്രദ്ധപതിയാതെ കിടക്കുന്ന സ്ഥലങ്ങളിലും സേവനമേഖലകളിലും പുതിയ സേവനമാർഗ്ഗങ്ങൾ നടപ്പിൽ വരുത്തുക; ഉദാഹരണമായി വാഹനങ്ങൾ വഴിയായി നടത്തുന്ന വൈദ്യസേവനവും (Mobile Dispensaries), അഗതികൾ, സ്വജനങ്ങളുടെ ശുശ്രൂഷ ലഭിക്കാത്ത ... രോഗികൾ, അശരണരായ ...വമാർ, അന്ധന്മാർ, ബധിരന്മാർ എന്നിവരെ ഉദ്ദേശിച്ചുള്ള സേവനപരിപാടികളും ഒരു ഇടവകയുടെ ഭൂഷണമായി കരുതണം. ക്രിസ്തേതരരേയും ഈദൃശ സേവനത്തിൻെറ പരിധിയിൽ ഉൾപ്പെടുത്തുന്നതു മൂലം സുവിശേഷഘോഷണത്തിനുള്ള വഴികൾ താനെ തുറന്നുവരും.

## ക്രിസ്തേതരരോടുള്ള ചുമതലകറം

ഇന്നത്തെ ലോകത്തിൻെറ സർവ്വപ്രധാനമായ ആവശ്യം സുവിശേഷം തന്നെ. ക്രിസ്തുവിനു മാത്രമേ, മനുഷ്യജാതിക്കു് കുടിച്ചാൽ പിന്നെയും ദാഹിക്കാത്ത ജീവജലം പകർന്നുകൊടുക്കുന്നതിനുശക്തിയുള്ളു. സുവിശേഷഘോഷണത്തിനു അംഗീകരിച്ചിരിക്കുന്ന മാർഗ്ഗങ്ങളെല്ലാം എടുത്തുപറയേണ്ട ആവശ്യം ഇല്ല. രണ്ടുമൂന്നു സംഗതികൾ മാത്രം ഊന്നിപ്പറയാം.

നമ്മുടെ ജീവിതം മൂലമുള്ള സാക്ഷ്യം ഒഴിച്ചുകൂടാത്തതാണ്. ഉടമസ്ഥൻെറ കണ്ണു മറയുന്ന സമയത്തും ആത്മാർത്ഥമായി പണിയെടുക്കുന്ന കൃഷിപ്പണിക്കാരൻ, അദ്ധ്യാപകവൃത്തിസുവിശേഷവേലയായി ഗണിച്ചു്സമയകൃണിശം പാലിച്ചു, പാഠങ്ങൾതയ്യാറാക്കി കുട്ടികളുടെ സ്നേഹം ആർജ്ജിച്ചു്, തൻെറ സേവനത്തിൽ സന്തുഷ്ടനാകുന്ന അദ്ധ്യാപകൻ, ലാഭം ഓർത്തു മനഃസ്സാക്ഷിയെ വിൽക്കാൻ തയ്യാറില്ലാത്ത കച്ചവടക്കാരൻ—ഇങ്ങനെയുള്ളവർ അനുഷ്ഠിക്കുന്ന സുവിശേഷഘോഷണത്തിൻെറ മാററു് ഒന്നു വേറെതന്നെയാണ്.

ഗവർമ്മെൻറിൻെറ വ്യവസായനയം മൂലം രൂപമെടുത്തുവരുന്ന പുതിയ വ്യവസായ കേന്ദ്രങ്ങളായ ദുർഗപ്പൂർ, ഭിലായി, റൂർക്കലാ എന്നീ സ്ഥലങ്ങളിൽ എല്ലാം ഒട്ടുവളരെ അക്രൈസ്തവരും ഒരു പങ്കു ക്രിസ്ത്യാനികളും ഒന്നിച്ചു താമസിക്കുകയും അടുത്തു സമ്പർക്കം പുലർത്തുകയും ചെയ്യുന്നുണ്ടു്. ഇതിൽ ഒരു സ്ഥലത്തു അടുത്ത സമയത്തു് 80 ക്രിസ്തേതരർ സ്നാനമേററു ക്രിസ്ത്യാനികളായി തീർന്നിരിക്കുന്നു. ഈ സ്ഥലങ്ങളിലുള്ള ക്രിസ്ത്യാനികൾ ആരാധനയിലും സുവിശേഷഘോഷണത്തിലും ഒന്നിച്ചുനിന്നു പ്രവർത്തിക്കുന്നതു് ആശാസ്യമാണ്. ക്രിസ്ത്യാനി

...ശ്രമഫലമായി സാമൂഹ്യ സ...ക്കേന്ദ്രങ്ങൾ (Community Centres) സ്ഥാപിച്ച് ക്രിസ്തേതരരുമായി ജീവൽബന്ധങ്ങൾ സൃഷ്ടിച്ച് അവരെ ക്രിസ്തുവിങ്കലേക്ക വഴി നടത്തുന്നതിനു് ക്രിസ്ത്യാനികൾ ഒത്തൊരുമിച്ച് പ്രവർത്തിക്കേണ്ടതാണ്.

യുവജനങ്ങളുടെ പ്രവർത്തന പരിപാടിയിൽ തൊഴിൽ ക്യാമ്പുകൾ, ചലച്ചിത്രം വഴിയായുള്ള സുവിശേഷഘോഷണം, അഭ്യസ്തവിദ്യരെ ഉദ്ദേശിച്ചുള്ള ക്രൈസ്തവതത്വ ചർച്ചായോഗങ്ങൾ, പ്രത്യേക സന്ദർഭങ്ങളിൽ മുദ്രാവാക്യങ്ങളും കൊടികളും ഉയർത്തിപ്പിടിച്ചുകൊണ്ടുള്ള ഘോഷയാത്രകൾ എന്നിത്യാദി ഉദ്യമങ്ങൾക്കു് പ്രയോജനകരമായ സ്ഥാനം ഉണ്ട്.

ഇത്തരുണത്തിൽ ആസ്സാമിലെ ക്രൈസ്തവ യുവജനങ്ങൾ സുവിശേഷഘോഷണത്തിൽ കാണിക്കുന്ന താല്പര്യം നമുക്ക് മാർഗ്ഗദർശകമായിരിക്കേണ്ടതാണ്. ആസ്സാമിലെ, പ്രത്യേകിച്ച് നാഗജാതിക്കാരായ യുവതീയുവാക്കന്മാർ ഹൈസ്ക്കൂൾ വിദ്യഭ്യാസം പൂർത്തിയാക്കിയ ശേഷം 3 മാസം ഒരു ബൈബിൾ സ്കൂളിൽ ചേർന്നു പഠിക്കയും, തദനന്തരം 6 മാസം സ്വന്ത ചെലവിൽ ഓരോ സ്ഥലത്തുപോയി ക്രിസ്തേതരരായ സ്വജനങ്ങളുടെ ഇടയിൽ സുവിശേഷവേല നിവർത്തിച്ചുവരികയും ചെയ്യുന്നു. ഈവിധമുള്ള സ്വമേധാപ്രവർത്തനം വൻപിച്ച തോതിൽ കേരളക്കരയിലും ഇൻഡ്യാ ഒട്ടുക്കും ചെയ്തു തുടങ്ങേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

യുവ ജനങ്ങളെ പ്പോലെ തന്നെ, സ്ത്രീകളും സുവിശേഷഘോഷണത്തിൽ മുന്നണിയിൽ സ്ഥാനം പിടിക്കേണ്ടതാണ്. ക്രിസ്തേതരരായ സ്ത്രീകളോടു ക്രിസ്തുവിനെക്കുറിച്ചു സാക്ഷിക്കുന്നതിനു ക്രിസ്തുവിശ്വാസികളായ വിദ്യാർത്ഥിനികൾക്കും അമ്മമാർക്കും അദ്ധ്യാപികമാർക്കും, എന്നുവേണ്ട എല്ലാ തുറയിലുമുള്ള സഹോദരിമാർക്കും പ്രത്യേക സൌകര്യങ്ങൾ ഉണ്ട്. ക്രിസ്തീയ വനിതകൾ ലഭിക്കുന്ന അവസരങ്ങൾശരിയായി ഉപയോഗിക്കുന്നതിൽ ശ്രദ്ധിക്കുന്നുണ്ടോ എന്നു് സ്വയപരിശോധന ചെയ്യട്ടെ.

'എന്നെ അനുഗമിപ്പിൻ' എന്നു് യേശുക്രിസ്തു ഇന്നും നമ്മോടു കല്പിക്കുന്നു. അവനെ അനുഗമിക്കുന്ന



# ...ക്ഷോപശമനത്തിനു നറുക്കരിക്കഞ്ഞി

(എം. കെ.)

## രംഗം 2 തുടർച്ച

മാത്തിയോ:— (മന്ദസ്വരത്തിൽ) ശരിയാണ്, ദൈവം നമ്മെപ്പോലെ ചിന്തിക്കാൻ തുടങ്ങുന്നപക്ഷം, അദ്ദേഹത്തിനു തെററു പററിയെന്നു വരും.

ജൂണിപ്പർ:—പരസ്പരം സ്നേഹമില്ലാതെ കലഹിച്ചു മാറി നിൽക്കുന്ന മനുഷ്യരെപ്പോലെ, ദൈവവും നമ്മിൽനിന്നു അകന്നുപോകും.

മാത്തിയോ:— പാപികളെ പോലെ അകന്നു മാറിയോ?

ജൂണിപ്പർ:—പിതാവേ, ഞാൻ ചിന്തിക്കുകയാണ്. എനിക്കു തോന്നുന്നു,...

മാത്തിയോ:—എന്താണ് സഹോദരാ,...

ജൂണിപ്പർ:—ഞാൻ ഒരു മഹാപാപിയാണ്...

മാത്തിയോ:—നമ്മൾ എല്ലാവരും അങ്ങനെയല്ലേ?

ജൂണിപ്പർ:—പിതാവേ, എനിക്കു ചിലപ്പോൾ തോന്നാറുണ്ട് ഞാൻ ഒരു പാപിയെന്നതിനേക്കാൾ കൂടുതലായി ഒരു വലിയ മടയനാണെന്നു്.

മാത്തിയോ:—മടയനോ?...

ജൂണിപ്പർ:—അതേ, ഒരു പക്ഷെ, അതായിരിക്കും ഭേദം. ഒരു മടയനെക്കാൾ വലിയ പാപിയാകുന്നതിനെക്കാൾ, പാപിയേക്കാൾ വലിയ മടയനാകുന്നതല്ലേ നന്നു്.

മാത്തിയോ:—ശരിയാണ്, ജൂണപ്പർ, പക്ഷെ ആ മടയത്തരം നിൻേറതുപോലെ ഉള്ളതായിരിക്കണം.

ജൂണിപ്പർ:—അങ്ങനെയെങ്കിൽ ദൈവം എന്നെ ഒരു വലിയ മടയനായി സൃഷ്ടിച്ചതു് ഒരു വലിയ കരുണയായിരിക്കണം.

മാത്തിയോ:—ദൈവം നമ്മോടെല്ലാം കരുണ കാണിക്കുന്നുണ്ട്.

ജൂണിപ്പർ:—ഞാൻ പരിചയപ്പെട്ട അന്നു മുതൽ ഫ്രാൻസീസ് പിതാവു് എന്നോടു പറയുന്നതാണതു്. ഒരു തിരുമടയൻ ഏററവുമധികം കരുണ ലഭിച്ചവനാണെന്നു്.

മാത്തിയോ:— അതെന്തുകൊണ്ടാണ്?

ജൂണിപ്പർ:—ഞാൻ കാരണം ചോദിച്ചു. അപ്പോൾ അദ്ദേഹം പറയുകയാണ്, ദൈവം അയാളെ ബുദ്ധിമാനാക്കാതെ രക്ഷിച്ചുവെന്നു്. എന്താ, കൊള്ളാമോ? പക്ഷെ, അന്നൊന്നും എനിക്കതിൻെറ അർത്ഥം പിടികിട്ടിയില്ല ഇന്നാകട്ടെ, എനിക്കതു കുറേശ്ശെ മനസ്സിലാകുന്നുണ്ട്. ഫ്രാൻസീസ് പിതാവിനെ മനസ്സിലാക്കാൻ എനിക്കു കഴിയുന്നുണ്ട്. ആ ഒരൊററക്കാര്യം മാത്രമേ എനിക്കറിയാവൂ.

മാത്തിയോ:—അതൊരു വലിയ സംഗതിയാണല്ലോ.

ജൂണിപ്പർ:—അതേ പക്ഷേ, അതു മനസ്സിലാകാത്ത പല മിടുക്കന്മാരുമുണ്ട്.

മാത്തിയോ:— മിടുക്കന്മാരോ?

ജൂണിപ്പർ:—ഞാൻ മടയനായി, എന്തുകൊണ്ട്? അതു ദൈവഹിതമാണെന്നു് എനിക്കറിയാം. പക്ഷേ എന്തുകൊണ്ട് അതു ദൈവേഷ്ടമായി? ഒരു മനുഷ്യനും പാപിയായിത്തീരണമെന്നു് ദൈവം ആഗ്രഹിക്കുന്നില്ല, ഉവ്വോ?

മാത്തിയോ:—ഇല്ല.

ജൂണിപ്പർ:—പക്ഷേ, ഞാൻ ഒരു മടയനായിരിക്കണമെന്നു് ദൈവം ഉദ്ദേശിച്ചു.

മാത്തിയോ:—അതുകൊണ്ട്?

ജൂണിപ്പർ:—ദൈവത്തിനു് ഒരു ഉദ്ദേശമുണ്ടായിരുന്നിരിക്കണം.

മാത്തിയോ:—ശരിതന്നെ

ജൂണിപ്പർ:—എനിക്കു തോന്നുന്നു, ലോകത്തിലേക്കും ഏററവും വലിയ മടയൻ ഞാനാണെന്നു്.

മാത്തിയോ:—അതു ശരിയായിക്കൊള്ളണമെന്നില്ല.

ജൂണിപ്പർ:—ഞാൻ അത്ര വലിയ മടയനാണെങ്കിലും, ഞാൻ ശപിക്കപ്പെട്ട മടയനല്ല. ദൈവം എന്നെ ഒരിക്കലും ശപിച്ചിട്ടില്ല. ശ

---

തിനും, മററുള്ളവരെ അവൻെറ അടുക്കൽ കൊണ്ടുവരുന്നതിനും ദൈവം നമുക്കു കൃപ ചെയ്യട്ടെ.

—യുവലോകം

പിക്കാൻ [illegible]കുന്നുമില്ല.

മാത്തിയോ:—ശരിയാണ് സഹോദരാ.

ജൂണിപ്പർ:—അങ്ങനെയെങ്കിൽ ദൈവത്തിനു് എന്നെക്കൊണ്ടുള്ള ഉദ്ദേശം, ലോകത്തിൽ ശപിക്കപ്പെട്ട മടയൻ ഉണ്ടായിട്ടാവശ്യമില്ലെന്നു തെളിയിക്കുകയായിരിക്കണം.

മാത്തിയോ:—അതു് സുന്ദരമായ ഒരു ചിന്തയാണ്. ഫ്റാൻസീസ് പിതാവിനോടു ഇക്കാര്യം പറഞ്ഞുനോക്കു.

ജൂണിപ്പർ:—അതു ശരിയാണെന്നു വരുകിൽ, അദ്ദേഹത്തിനതു അറിയാമായിരിക്കണം.

മാത്തിയോ:—ശരിതന്നെ. അതുകൊണ്ടാവണം ഫ്റാൻസിസിനു് ജൂണിപ്പറെ ഇത്രയധികം ഇഷ്ടം. ബ്രദർലെയോ കഴിഞ്ഞാൽ പിന്നെ ഫ്റാൻസിസിനു ഏററവും കൂടുതൽ പ്രിയപ്പെട്ട വ്യക്തി ജൂണിപ്പറാണ്.

ജൂണിപ്പർ:—പക്ഷെ, അദ്ദേഹത്തിനു എങ്ങനെ എന്നേപ്പോലൊരുവനെ സ്നേഹിക്കാൻ കഴിയുമെന്നു് മനസ്സിലാകുന്നില്ല.

മാത്തിയോ:—ദൈവം നിന്നെ സ്നേഹിക്കുന്നതിനേക്കാൾ കൂടുതലായി [illegible]ിസ് സ്നേഹിക്കുന്നി[illegible]

[illegible] പിതാവേ! അതൊ[illegible] മനസ്സിലാക്കാൻ എനിക്കു പ്രാ[illegible]യില്ല. അതു് വാസ്തവമല്ലെന്നു് ഞാൻ വാദിക്കുകയില്ല ആ വാസ്തവം മനസ്സിലാക്കാൻ എനിക്കു് കഴിവില്ലെന്നേ പറയുന്നുള്ളു.

മാത്തിയോ — മനസ്സിലാക്കാനൊന്നുംശ്രമിക്കേണ്ടാ സഹോദരാ! വിശ്വസിക്കുക മാത്രം ചെയ്യുക. മനസ്സിലാക്കാതെ വിശ്വസിക്കാൻ ഒരു മടയനു് എളുപ്പം കഴിയും—വിവേകിക്കു അതിനു യോഗമില്ല. അതുകൊണ്ടാണ് ലളിതമാനസരായ മടയന്മാർ ദൈവത്തോടു് കൂടുതൽ സമീപസ്ഥമാണെന്നു പറയുന്നതു്. അതേ. ജൂണിപ്പർ, ഒരു പടിവാതിലിലൂടെയെന്നോണം ഞാൻ ഒരു സ്നേഹസാമ്രാജ്യത്തെ കാണുന്നു. അവിടെ സ്നേഹത്തിനാണ് സർവ്വ പ്രാധാന്യം. പക്ഷെ, സഹോദരാ. നിനക്കുള്ളിടത്തോളം സ്നേഹം എനിക്കില്ല.

(ഫാദർ മാത്തിയോ, ക്ഷീണാധിക്യത്താൽ കിടക്കുന്നു. സംഭാഷണം തുടരുകയാണ്.)

സഹോദരാ ജൂണിപ്പർ, നീ വളരെയധികം സന്തുഷ്ടനായിരിക്കണം. സം[illegible]വ്യാകുലചിന്തകളില്ല—എല്ലാവിധ വിഷമതകളിൽ നിന്നും മോചനം ലഭിച്ച വ്യക്തിയാണ് നീ. ഇപ്പോൾ നേരമറിച്ചൊരു ജീവിതരീതി തെരഞ്ഞെടുക്കാൻ നിനക്കു് സ്വാതന്ത്ര്യം നൽകുന്നപക്ഷം നീ അതു തെരഞ്ഞെടുക്കുമോ?

ജൂണിപ്പർ—പിതാവേ, ഒരിക്കലുമില്ല. ദൈവം ഉദ്ദേശിക്കുന്നതിൽ നിന്നു തെന്നി മാറിപ്പോകുവാൻ മനുഷ്യനു കഴിയുമോ? ഞാൻ ഒരു മടയനാണ്. അതെന്നെ വിഷമിപ്പിക്കുന്ന സന്ദർഭങ്ങളുമുണ്ടു്. പ്രത്യേകിച്ചു ചില സന്ദർഭങ്ങളിൽ നമ്മുടെ കർത്താവു് എന്നോടു് ഒരു കാര്യം ചെയ്യാൻ കല്പിക്കും. എന്നാൽ വിശുദ്ധ സഭയും ഫാദർ ഏലിയാസും പറയുന്നു, ഞാൻ മറെറാന്നാണ് ചെയ്യേണ്ടിയിരുന്നതെന്നു്. അങ്ങനെ വരുമ്പോൾ പ്രയാസമാണ്.


## ചർച്ചവീക്കിലി

**പത്രാധിപസമിതി**

റവ. ഡോ. കെ. സി. ജോസഫ്.
ശ്രീ. എം. തൊമ്മൻ.
,, കെ. വി. മാമ്മൻ.
,, എം. കുര്യൻ.
,, എൻ. എം. ഏബ്രഹാം.
(ചീഫ് എഡിററർ)


അപ്പോൾ എന്താണ് ചെയ്യേണ്ടതു് പിതാവേ!

മാത്തിയോ—സഹോദരാ, ശരിയാണെന്നു് നീ വിശ്വസിക്കുന്നതു് ചെയ്തുകൊള്ളുക. അതു തെററിപ്പോയെന്നു വരുകിൽ പിന്നീടു് അനുതപിക്കണം.

ജൂണിപ്പർ—പിതാവേ, അങ്ങനെയാണ് ഞാൻ ചെയ്യുന്നതു്.

മാത്തിയോ—അതെയോ?

ജൂണിപ്പർ—ഒരാഴ്ചമുമ്പ് ഒരു സംഭവമുണ്ടായി. ഫാദർ ഏലിയാസ് എവിടേയ്ക്കോ യാത്രയാരംഭിക്കുമ്പോൾ അദ്ദേഹത്തിനു വിവരം കിട്ടി. ഞാൻ ചെയ്തതു് ശരിയാണെന്നായിരുന്നു എൻെറ വിശ്വാസം. പക്ഷെ ഫാ: ഏലിയാസ് അതിനെപ്പററി പറഞ്ഞുകേട്ടപ്പോൾ മുതൽ എനിക്കു അനുതപിക്കാനെ നേരമുള്ളു.

മാത്തിയോ—എന്തായിരുന്നു സംഭവം?

ജൂണിപ്പർ—പറയത്തക്കകാര്യമൊന്നുമില്ല. പിതാവെ, ഫാദർ ഏലി[illegible]സ് അതിനെപ്പററി [illegible] എന്നെ ശകാരിക്കുകയും ചെ[illegible]യിരുന്നുവെങ്കിൽ ഞാൻ ഇതിന[illegible] അക്കാര്യം മറന്നുപോകുമായിരുന്നു, പക്ഷേ അതു തെററായിരുന്നുവെങ്കിൽ ഇനി എന്തുചെയ്യാനും ഞാൻ പേടിക്കണം.

മാത്തിയോ— എന്തു ചെയ്തുവെന്നാണ് പറയുന്നതു്?

ജൂണിപ്പർ—പോർട്യങ്കുലയിലേക്കു വരുന്നവഴിക്കായിരുന്നു അതു്. നല്ല മഴയുണ്ടായിരുന്നു. ശക്തിയായി കാററു് അടിക്കുന്നുമുണ്ടു്. വഴിക്കു വച്ചു് ഒരു സ്ത്രീയെ ഞാൻ കണ്ടു. നന്നേ ചെറുപ്പമായിരിക്കണം. കയ്യിൽ പെററിട്ടധികമാകാത്ത ഒരു പൊടിക്കുഞ്ഞുമുണ്ടു്. മഴ നനയുകയാണ്. എനിക്കു് സങ്കടം തോന്നി. ഞാൻ എൻെറ പുറം കുപ്പായം ഊരി അവളുടെ ദേഹത്തു് ഇട്ടുവിച്ചു. ഞാൻ കാൽച്ചട്ട മാത്രം ധരിച്ചുകൊണ്ടു് അവളുടെ കൂടെ നടന്നു. എൻെറ പുറത്തു് യാതൊരു വസ്തുവുമില്ലായിരുന്നു. ശുദ്ധമായ ഒരു മനസ്സാക്ഷിമാത്രം. റോഡിലൂടെ അങ്ങനെപോയതു ശരിയായില്ലെന്നാണ് ചിലരുടെ അഭിപ്രായം. ഞങ്ങൾ അസ്സീസിയെ സമീപിച്ചപ്പോൾ ബിഷപ്പ് തിരുമേനി വെള്ളക്കുതിരയുടെ പുറത്തുകയറി സവാരിക്കു് എഴുന്നെള്ളുന്നു. തിരുമേനിയുടെ അനുഗ്രഹമിരന്നു്, ഞാനും അവളും മുട്ടുകുത്തി. അദ്ദേഹം ഞങ്ങളുടെ നേരെ നോക്കുകയോ ഒരു വിരലെങ്കിലും നീട്ടിത്തരികയോ ചെയ്തിട്ടില്ല. രണ്ടു മണിക്കൂർ കഴിഞ്ഞപ്പോഴേക്കും ഫാദർ ഏലിയാസ് ഇക്കഥ കേൾക്കാനിടവന്നു.... പിതാവേ, ഞാൻ എന്താണ് ചെയ്യേണ്ടിയിരുന്നതു്?

മാത്തിയോ—സഹോദരാ, ഞാൻ മുന്നമേ പറഞ്ഞില്ലേ? ശരിയെന്നു തോന്നുന്ന വിധത്തിൽ പ്രവർത്തിക്കണം. അനന്തരം അതിൻെറ കുററമേൽക്കണം.

ജൂണിപ്പർ— —അങ്ങനെയാണ് ഞാൻ ചെയ്തതു്.

മാത്തിയോ—കുററപ്പെടുത്തുന്നതു് നമുക്കു് നല്ലതാണ്. നാം അർഹിക്കാത്ത സന്ദർഭങ്ങളിൽപ്പോലും. അതു നാം സ്വീകരിക്കുന്നപക്ഷം ദൈവം നമ്മോടു കോപിക്കുകയില്ലായിരിക്കണം. എനിക്കു പറയാനുള്ളതു് നമ്മുടെ മനസ്സാക്ഷി ശുദ്ധമായിരിക്കണമെന്നുള്ളതാണ്. അതു് പല കുററപ്പെടുത്തലിൽ നിന്നും നമ്മെ രക്ഷിക്കുകയില്ലെങ്കിലും, അവസാനം

# ഫ്ളൂവിനുള്ള ചികിൽ[illegible]

ഡോ. ഡി. ആർ. ആൻഡേഴ്സൻ

യുദ്ധഭീഷണിക്ക് സമമായ ഒരു മഹാ മാരിയത്രെ ഇൻഫ്ളൂവെൻസ. കോടാനുകോടി ജനങ്ങൾ പ്രസ്തുത രോഗം ഹേതുവായി ലോകത്തിൽനിന്നു് ചത്തൊഴിഞ്ഞുപോകുന്നുണ്ട്. ഇന്ത്യയിൽ തന്നെയും പല ഘട്ടങ്ങളിലായി ഫ്ളൂനിമിത്തം നിരവധി ജനങ്ങൾ മരിച്ചുപോകുന്നു. ജനങ്ങൾ തിങ്ങിക്കൂടി നിൽക്കുന്നതു് തടയുക, സ്കൂളുകൾ പൂട്ടിയിടുക എന്നീ കാര്യങ്ങൾ നിമിത്തം ലോകത്തിനു് സ്തംഭനം തട്ടിയോ എന്നു തോന്നിപ്പോകും. ചിലപ്പോൾ ഭവനങ്ങൾ നിശ്ശേഷം ചത്തൊടുങ്ങിപ്പോയതായി കാണാം.

പ്രസ്തുത രോഗം ഒരു മഹാസംക്രമിക രോഗമായിത്തീരുന്നതു് എന്തുകൊണ്ടാണു്? അതിൻെറ കാരണം നമുക്കു് അറിഞ്ഞുകൂടാ. യഥാർത്ഥത്തിൽ ഒരുവനിൽനിന്നു് മറ്റൊരുവനിലേക്കു് ഇൻ ഫ്ളൂവെൻസ വ്യാപിക്കുന്നതു് എങ്ങനെയാണെന്നുള്ളതുപോലും ശരിയായവിധത്തിൽ നമുക്കറിഞ്ഞുകൂടാ. മിക്കവരിലും അതു് പ്രവേശിക്കുന്നതു് വ്യക്തിപരമായ സമ്പർക്കത്താൽവൈറസിൻെറ സഞ്ചാരംകൊണ്ടത്രെ: ചുമയ്ക്കുകയോ സംസാരിക്കുകയോ തുമ്മുകയോ ചെയ്യുമ്പോൾ രോഗാണുക്കൾ വായുവിൽ ലയിക്കുന്നു. അവ എത്രനാൾ വായുവിൽ ജീവിച്ചിരിക്കുമെന്നു് അറിഞ്ഞുകൂടാ. അവയിൽ മിക്കവയും സ്വല്പസമയത്തിനുള്ളിൽ ചത്തുപോകുന്നതാണു്. സാംക്രമികരോഗഘട്ടങ്ങളിൽ പ്രസ്തുത ക്രമികൾ അത്ര എളുപ്പത്തിൽ ചത്തുപോയില്ലെന്നു വരാം. ഇതര മനുഷ്യരുമായി യാതൊരു സമ്പർക്കവും പാലിക്കാതെ ഒററയ്ക്കു താമസിക്കുന്നവർക്കും ദ്വീപുവാസികൾക്കും ഫ്ളൂ ബാധിക്കുന്നതു് എങ്ങനെയെന്നുള്ളതു് ഇന്നും ഒരു പ്രശ്നംതന്നെയാണു്.

ശരീരത്തിനു് ക്ഷീണം ബാധിച്ചിട്ടുള്ളവരെയാണു് രോഗം എളുപ്പത്തിൽ പിടികൂടുന്നതു് യുദ്ധകാലങ്ങളിലും ആഹാരക്ഷാമമുള്ളപ്പോഴും അതു് കൂടുതൽ വർദ്ധിക്കുന്നതായി കാണാം. പുതിയ ആൻറിബയോട്ടിക്കു് ഔഷധങ്ങളായ പെനിസിലിൻ മുതലായവ ഇൻഫ്ളൂവൻസയെ തുടർന്നുണ്ടാകുന്ന രോഗങ്ങൾക്കു് വളരെ ഫലപ്രദമത്രെ. എന്നാൽ നിർഭാഗ്യവശാൽ അവയൊന്നിനും തന്നെ ഫ്ളൂരോഗബീജത്തെ നശിപ്പിപ്പാൻ കഴിയുന്നില്ല.

ഭൂതക്കണ്ണാടിയിൽകൂടെ നോക്കിയാൽപോലും കാണാത്ത അതിസൂക്ഷ്മങ്ങളായ വിഷബീജങ്ങളാലത്രെ ഇൻഫ്ളുവൻസായുണ്ടാകുന്നതു്. അവയുടെ ആകൃതി കണ്ടുപിടിക്കുന്നതിലേയ്ക്കായി ഇലക്ട്രോൺ ഭൂതക്കണ്ണാടി ഉപയോഗിക്കേണ്ടിയി

[illegible] എന്നാൽ [illegible] നമുക്കു് നിശ്ചയമായി പറയുവാൻ സാദ്ധ്യമല്ല.

വിഷബീജങ്ങൾ വിവിധതരത്തിലുള്ളവയാണു്. അവയിൽ ഒരിനം പന്നിയെ കൂടെക്കൂടെ ബാധിക്കുന്നു. എല്ലാ വിഷബീജങ്ങളിലുംവെച്ചു് വളരെ ആപൽക്കരമായ ഒന്നാണതു്. അതു് പന്നികളെ ബാധിക്കുന്നതായാൽ മനുഷ്യർക്കുണ്ടാകുന്നതരം ബ്രോങ്കൈററിസ്സും ന്യൂമോണിയായും അവയ്ക്കും ബാധിക്കും. ഇതു് അത്രകണ്ടു് ഉറപ്പും പറയുവാൻ സാദ്ധ്യമല്ല. കാരണം 1918-ൽ ഫ്ളൂ പൊട്ടിപ്പുറപ്പെട്ടപ്പോൾ അതിനെ ഇതര രോഗങ്ങളിൽ നിന്നു വേർതിരിച്ചു് കണ്ടുപിടിപ്പാൻ പ്രയാസമായിരുന്നു.

ഇൻഫ്ളുവൻസാ ആദ്യമായി ആരംഭിക്കുന്നതു് തൊണ്ടവേദനയുംകഠിനമായ തലവേദനയുംകൊണ്ടാണു്. അതു പിന്നീടു് ശ്വാസനാളത്തിലേയ്ക്കും ശ്വാസകോശത്തിലേയ്ക്കും പ്രവേശിക്കുന്നു. ഗുരുതരമായ അവസ്ഥയിൽ അതു് തൊണ്ടയിലും ശ്വാസനാളശാഖകളിലും നിന്നു് രക്തസ്യന്ദമുളവാക്കിയെന്നു വന്നേയ്ക്കാം. ചിലപ്പോൾ അതിൻെറ അനന്തരഫലമായി ന്യൂമോണിയയും, പ്ളൂറസിയും, ശ്വാസകോശാവരണാന്തരാളത്തിൽ ചലനമുണ്ടാക്കുന്ന ഒരിനം രോഗവും നമ്മെ ബാധിച്ചുവെന്നും വരാം.

ശിശുക്കളിൽ അതു് ചിലപ്പോൾ ദണ്ണുളക്കമായി ആരംഭിച്ചേക്കാം. അതിനെ തുടർന്നു് പനി 102 ഡിഗ്രിയോ 105 ഡിഗ്രിയോ ആയി വർദ്ധിച്ചേക്കാവുന്നതാണു്. മുഖത്തിനും, കഴുത്തിനും, നെഞ്ചിനും രക്തത്തുടിപ്പുണ്ടായിരിക്കും. രോഗിയായ ശിശുവിനു് വളരെ അസുഖവും പലപ്പോഴും മോഹാലസ്യവും ഉണ്ടാകുന്നതാണു്. തൊണ്ടവേദനയും വരട്ടുചുമയും അധികം താമസിയാതെ കൈകാലുകൾക്കും മുതുകിനും വേദനയും ആരംഭിക്കും. ചുമ വർദ്ധിക്കുന്നതിനാൽ ഉദരപേശികൾക്കു് വലിവുണ്ടാകും. കണ്ണിനു് ലേശമെങ്കിലും സമ്മർദ്ദം തട്ടിയാൽ വളരെ വേദനയുണ്ടായിരിക്കും. രോഗിക്കു് ക്ഷീണവും അസുഖവും കൂടുതലായി തോന്നുകയും ചെയ്യും. ശ്വാസകോശങ്ങളെ മാത്രമല്ല, ഹൃദയത്തെ തന്നെയും അതു് ബാധിക്കുന്നതാണു്. ഇൻഫ്ളുവൻസാശമിച്ചാലും ഇത്തരം സ്ഥിതിഗതികൾ ഉ

---

നമ്മെ വെളിച്ചത്തിലേക്കു് നയിക്കാതിരിക്കയില്ല.

ജൂണിപ്പർ— വെളിച്ചമോ? എവിടെ? ഞാൻ മിക്കവാറും ഇരുട്ടിൽ തപ്പിത്തടയുകയാണു്. മനസ്സാക്ഷി കൊതുകിനെപ്പോലെയാണു് പിതാവേ.

മാത്തിയോ— കൊതുകിനെപ്പോലെയോ? അതെങ്ങനെ?

ജൂണിപ്പർ—അതെപ്പോഴും മനുഷ്യനെ നഗ്നനായി കാണുന്നു. അവൻെറ ഏററവും ദുർബ്ബലമായ ഭാഗം കണ്ടുപിടിച്ചു് കുത്തുകയാണു്. അതിൻെറ പിടിയിൽനിന്നു് ഓടിപ്പോകാൻ നിവൃത്തിയില്ല. മനുഷ്യനു് കൊതുകിനേക്കാൾ വേഗം ഓടാൻ കഴിയുമെങ്കിലും ഓട്ടം നിറുത്തുമ്പോൾ അതു പിന്നെയും അവൻെറ ദേഹത്തുകാണും. ഒരു മനുഷ്യൻ തിരിഞ്ഞു നിൽക്കുകയോ മറിഞ്ഞുകിടക്കുകയോ തലകുത്തി നിൽക്കുകയോ ചെയ്താലും മനസ്സാക്ഷി മാറിപ്പോകുന്നില്ല. ഉവ്വോ? യോനാ അതു മനസ്സിലാക്കി. ഞാൻ തല കുത്തി നിന്നതു് അക്കാര്യം കൊണ്ടാണു്.

മാത്തിയോ—എന്തു്?

ജൂണിപ്പർ— എന്നെത്തന്നെയും ഫാദർ ഏലിയാസിനെയും വേറൊരു വെളിച്ചത്തിൽ കാണാമെന്നു വിചാരിച്ചു

മാത്തിയോ— എന്നിട്ടു? ശ്രമം ഫലിച്ചോ?

ജൂണിപ്പർ (ചിന്താവ്യഗ്രനായതിനാൽ ചോദ്യം കേൾക്കുന്നില്ല)

(തുടരും)

(അടുത്ത ലക്കംകൊണ്ടു് അവസാനിക്കും)

ർന്നുപോകുന്നതിനാൽ കൂടുതൽ ഉപദ്രവമുണ്ടാകും. ഇൻഫ്ളുവൻസയെ തുടർന്നു് ചിലപ്പോൾ ശരീരത്തിനു് അസ്വാസ്ഥ്യം തോന്നിയേക്കാം ഒരു പക്ഷേ അതുണ്ടാകുന്നതു് തലച്ചോറിലും കേന്ദ്രനാഡിവ്യൂഹത്തിലും പ്രവേശിച്ചിട്ടുള്ള വിഷബീജംകൊണ്ടത്രെ. ചിലപ്പോൾ ആമാശയത്തിലും ചെറുകുടലിലും ഗുരുതരമായ രക്തസ്യന്ദമുണ്ടായെന്നും വരാം.

ഇൻഫ്ളുവെൻസ ബാധിക്കാതെയിരിപ്പാൻ താഴെപ്പറയുന്ന നാലു കാര്യങ്ങൾ ചെയ്യുന്നതായിരിക്കും ഔഷധങ്ങളെ ആശ്രയിക്കുന്നതിനെക്കാൾ നല്ലതു്.

1. ജലദോഷം ബാധിച്ചിട്ടുള്ളവരിൽനിന്നു് അകന്നുനിൽക്കുക. സാംക്രമിക രോഗമുള്ളപ്പോൾ ഇതിൽ പ്രത്യേകിച്ചും ശ്രദ്ധിക്കണം. വായുസഞ്ചാരമില്ലാത്ത ഒരു മുറിക്കകത്തു് തിങ്ങിക്കൂടി നിൽക്കുന്നതായാൽ വായുവിൽ തങ്ങിനിൽക്കുന്നതായ ഏതു രോഗാണുവിനും ശരീരത്തിൽ പ്രവേശിപ്പാൻ എളുപ്പമുണ്ടു്.

2. നിങ്ങളുടെ ശരീരത്തിന്റെ ആരോഗ്യം സംരക്ഷിക്കുക. അതിലേയ്ക്കായി നിങ്ങൾ ശരിയായ തരത്തിലുള്ള ആഹാരം കഴിക്കേണ്ടതാകുന്നു. പാൽ, മുട്ട, പുതിയ പഴങ്ങൾ, പച്ചസസ്യങ്ങൾ എന്നിവ ഭക്ഷണത്തിൽ ഉൾപ്പെടുത്തണം. പഞ്ചസാരയും മധുരപലഹാരങ്ങളും അമിതമായി ഉപയോഗിക്കുന്നതു് വർജ്ജിക്കേണ്ടതാകുന്നു. ഒരുവൻ ദിവസന്തോറും കുറഞ്ഞതു് എട്ടുമണിക്കൂറെങ്കിലും ഉറങ്ങുകയും ആറോ എട്ടോ ഗ്ലാസ്സു് വെള്ളം കുടിക്കുകയും വെളിമ്പ്രദേശത്തുനിന്നുകൊണ്ടു് ധാരാളം വ്യായാമം എടുക്കുകയും വേണം.

3. കാലാവസ്ഥയുടെപെട്ടെന്നുള്ള മാററത്തെ അഭിമുഖീകരിപ്പാൻ നിങ്ങൾ അഭ്യസിച്ചിരിക്കണം. മറെറാരുവിധത്തിൽ പറയുകയാണെങ്കിൽ, കൂടെക്കൂടെ കുളിക്കുകയും കുളികഴിഞ്ഞാൽ ഒരു പരുക്കൻ തുവർത്തുകൊണ്ടു് നല്ലവണ്ണം ഉരസി തോർത്തുകയും വേണം. അങ്ങിനെ ചെയ്യുന്നതായാൽ ശരീരത്തിനു തിളക്കവും സുഖവും ലഭിക്കും.

4. നല്ല വായുസഞ്ചാരമുള്ള മുറികളിലിരുന്നു് ജോലിചെയ്യുകയോ അഥവാ കഴിയുന്നതും തുറസ്സായ സ്ഥലത്തിരിക്കുകയോ ചെയ്യുക. ഇതു് നിങ്ങളുടെ ചുററുമുള്ള രോഗാണുക്കളുടെ എണ്ണത്തെ ലഘൂകരിപ്പാനും ജീവനു ആധാരമായ ഓക്സിജൻ സമൃദ്ധിയായി ലഭിപ്പാനും സഹായിക്കും.

ഇൻഫ്ളുവൻസാ ബാധിച്ചു കഴിഞ്ഞാൽ രോഗശമനം ഉണ്ടാകുന്നതുവരെയ്ക്കും കിടക്കയിൽ കിടന്നുള്ള വിശ്രമമാണു് ആവശ്യം. പനി അധികമുള്ളപ്പോൾ പാനീയവസ്തുക്കൾ കൂടുതൽ നൽകേണ്ടതാകുന്നു. തലവേദനയുണ്ടെങ്കിൽ ഐസ്സ് സഞ്ചി നെററിയിൽ വച്ചുകൊള്ളണം. ശ്വാസോച്ഛ്വാസസംബന്ധമായി കുഴപ്പമുണ്ടെന്നുവരികിൽ നീരാവി ശ്വസിക്കുന്നതുകൊള്ളാം. അതു് ചുമയെ നിയന്ത്രിപ്പാൻ സഹായിക്കും. രോഗിയുടെ മുറിക്കകത്തുള്ള വായു ഈർപ്പമുള്ളതാക്കിത്തീർപ്പാൻ ആ മുറിക്കകത്തുവച്ചു് പല പ്രാവശ്യവും വെള്ളം ചൂടാക്കിക്കൊണ്ടാൽ മതിയാകും. കഠിന ജ്വരമുണ്ടെന്നു കണ്ടാൽ ന്യൂമോണിയയോ മറേറാ ബാധിച്ചിട്ടുണ്ടോയെന്നു് പരിശോധിപ്പാൻ ഡോക്ടരെ വരുത്തുന്നതു് കൊള്ളാം.

—ആരോഗ്യബോധിനി

# അവരൾക്കു് ഉത്തമഭർത്താവിനെ നൽകുക

## മാററിൽഡ അബയാ ഡയാ

മാററിൽഡ അബയ ഡയയുടെ "യുവാവിനു് ഉത്തമ പത്നിയെ നൽകുക" എന്ന ലേഖനം ആഗസ്റ്റ് 9–ാംനയിലെ "ചർച്ചു വീക്കിലി"യിൽ പ്രസിദ്ധീകരിച്ചിരുന്നു. അബയഡയ എഴുതിയ മറെറാരു ലേഖനമാണു് താഴെ ഉദ്ധരിക്കുന്നതു്. ഉത്തമ ഭർത്താവിനുണ്ടായിരിക്കേണ്ട ഗുണവിശേഷങ്ങളാണു് പ്രതിപാദ്യവിഷയം. —പത്രാ.

രാജൻ അസ്വസ്ഥനായി മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്നു. സമാധാനപൂർവ്വം കിടന്നുറങ്ങുന്ന തന്റെ പത്നിയെ ആ യുവാവു് അമർഷത്തോടെ തുറിച്ചുനോക്കി— അവളെന്തോ തെററു ചെയ്തമട്ടിൽ. വീട്ടിലുള്ള എല്ലാവരും ഗാഢനിദ്രയിലാണ്ടു കഴിഞ്ഞു. രാജനു് ഇതിനു മുമ്പും പലപ്പോഴും ആശാഭംഗം നേരിട്ടിട്ടുണ്ടു്. ലില്ലി എന്താണിങ്ങനെ, തന്നോടു തീരെ ചിതമല്ലാത്ത രീതിയിൽ, പ്രതിസ്പന്ദിക്കാതെ, പെരുമാറുന്നതെന്നു മനസ്സിലാക്കാൻ ആ യുവാവു് ശ്രമിച്ചു. അവൾ ഇന്നും ചെറുപ്പമാണു്, സുന്ദരിയാണു്. പത്തു വർഷം മുമ്പു് താൻ വിവാഹം ചെയ്ത മണവാട്ടിയിൽനിന്നു വലിയ മാററമൊന്നുമില്ല. അവൾ തന്റെ നേർക്കു് ഇത്ര തണുപ്പനായി പെരുമാറാൻ എന്താണു് കാരണം?

രാജന്റെ നിരാശ ഒരു പുതിയ അനുഭവമല്ല. അനേകം ഭർത്താക്കന്മാർ അങ്ങനെയുള്ള സ്ഥിതിഗതിയെ നേരിടുന്നുണ്ടു്. എത്രതന്നെ കരുണയും ദീർഘക്ഷമയുമുള്ള മനുഷ്യനും, പ്രതിസ്പന്ദിക്കാത്ത മനോഭാവത്തോടു കൂടിയ ഭാര്യയുടെ മുമ്പിൽ നിരാശനായിത്തീരുന്നു.

ഒരു സ്ത്രീ എന്തുകൊണ്ടാണു് തണുപ്പനും ശ്രദ്ധാഹീനയുമായിത്തീരുന്നതു്? അവൾ വിവാഹം കൊണ്ടു് എന്താണു് പ്രതീക്ഷിക്കുക?

തന്റെ ഭർത്താവിലും അദ്ദേഹത്തിന്റെ സ്നേഹത്തിലും ഒരു ഭാര്യയെന്ന നിലയിലുമുള്ള സുരക്ഷിതത്വമാണു് ഒരു സ്ത്രീ വിവാഹത്തിൽനിന്നു തേടുന്ന മൗലികമായ സംഗതി. സുരക്ഷിതത്വം, സംരക്ഷണം എന്നിവ തേടുവാൻ യുഗാന്തരങ്ങളായി അവൾ പരിശീലിപ്പിക്കപ്പെട്ടിരിക്കുന്നു. അവളുടെ അന്തർലീനമായ ദുർബലതയും ശാരീരികമായ അപകർഷചിന്തയുമാണു് ഇതിനു കാരണം.

തന്റെ ഭർത്താവിനെ സന്തോഷിപ്പിക്കണമെന്നതാണു് ഒരു ഭാര്യയുടെ ഏററവും വലിയ ആഗ്രഹം. നേരേ മറിച്ചു്, തന്നെ ശരിയായ വൈകാരിക കാലാവസ്ഥയിലേക്കു് നയിക്കാത്ത ഒരു ഭർത്താവിനോടു വേണ്ട വിധത്തിൽ പ്രതിസ്പന്ദി

...ൾക്ക കഴിയുന്നതല്ല. അ...പേക്ഷണീയമായ ആ അന്തരീക്ഷമാണ് പ്രേമം. തന്റെ പ്രേമം ചോദ്യം ചെയ്യപ്പെടാതെ അംഗീകൃതവസ്തുതയായി ഭാര്യ കരുതിക്കൊള്ളണമെന്നാണ് ഭർത്താവ് ആഗ്രഹിക്കുന്നത്. സാധാരണയായി, അവളങ്ങനെ പരിഗണിക്കുകയും ചെയ്യും. പക്ഷെ, ഒരു സ്ത്രീ അതിനേക്കാൾ വളരെ കൂടുതൽ വ്യാമിശ്രമായ ഒരു വ്യക്തിയാണ്,

ഈ വ്യാമിശ്രതയുടെ ഭൗതികമായ കാരണം, അവളെ സംബന്ധിച്ചിടത്തോളം പ്രേമലീലയുടെ ആവശ്യകതയാണ്. പ്രേമവായ്പിന്റെ ആ നാടകം ഭർത്താവ് ആവർത്തിച്ചനുസ്മരിപ്പിക്കണമെന്നവൾ ആഗ്രഹിക്കും. മൃദുലവും മസൃണവുമായ കരപരിലാളനങ്ങൾ വഴി ഭർത്താവു തന്റെ പ്രേമത്തെപ്പററി അവൾക്ക് ആവർത്തിച്ചുറപ്പു നൽകണം. "ഞാൻ നിന്നെ പ്രേമിക്കുന്നു" എന്നുള്ള ആത്മാർത്ഥമായ പ്രസ്താവന, ആവർത്തനം കൊണ്ട് ആസ്വാദ്യത കുറയുന്നതല്ല. പ്രേമരസനിഷ്യന്ദിയായ ഈദൃശ രംഗം പരസ്പരാനുരാഗം വളർത്താനും, ഇരുവരും പ്രതിസ്പന്ദിക്കുന്നതിനും ഇടയാക്കും. വിവാഹത്തിനുശേഷമുള്ള പ്രേമം, മററുരൂപത്തിലുള്ള പ്രേമത്തെക്കാൾ വ്യാമിശ്രമാണ്. അതു് കായികവും ധിഷണാപരവും വൈകാരികവുമായ വ്യക്തിസത്ത മുഴുവനെയുംസ്പർശിക്കുന്നതാണ്.

ചിലപ്പോൾ ഒരു ഭർത്താവു് തന്റെ നേതൃത്വ ഗുണങ്ങൾ പ്രയോഗിക്കുന്നില്ലെന്ന വരും. തന്റെ സ്വന്തം ചാരിതാർത്ഥ്യമാണ് അയാളുടെ വിജയമാനദണ്ഡം. ഭാര്യ അസംതൃപ്തയും അസന്തുഷ്ടയുമായി പ്രത്യക്ഷപ്പെടുമ്പോൾ, ഭർത്താവ് ഖേദത്തോടും രോഷത്തോടും കൂടെ അവളെ നോക്കിപ്പോകുന്നു. അവൾ ജന്മനാ തണുപ്പനാണെന്ന് അയാൾ വിചാരിക്കും; തന്റെ ഭാഗ്യഹീനതയിൽ വിലപിക്കുകയും ചെയ്യും.

സ്ത്രീയുടെ പ്രകൃതി ആഴമേറിയ വിധത്തിൽ, തികച്ചും വൈകാരികമാണ്. "ഒരു പുരുഷനു് പ്രേമം തന്നിൽനിന്നു് അന്യമായ ഒന്നാണ്, എന്നാൽ ഒരു സ്ത്രീക്ക് അത വളുടെ സമ്പൂർണ്ണമായ നിലനില്പാണ്" എന്നിങ്ങനെ ബൈറൺപ്രഭു അഭിപ്രായപ്പെട്ടിട്ടുള്ളത് വാസ്തവം തന്നെ. ഒരു ഭാര്യയും ഭർത്താവും, ഒരിടത്തരം മ... സാധാരണമായ വിവാഹത്തിൽ പ്രവേശിക്കുമ്പോൾ, അവരുടെ സന്തോഷം ക്രമേണ നശിച്ച്, ജീവിതം വിരസവും വൈവിധ്യരഹിതവും ആയിത്തീരുന്നു. പുരുഷനു് തന്റെ ജോലിയിലും മററു കാര്യങ്ങളിലും അഭയം തേടാം. സ്ത്രീയാകട്ടെ, തന്റെ ഭർത്താവുമായുള്ള ബന്ധത്തെ പൂർണ്ണമായി ആശ്രയിച്ചാണ് കഴിയുക.

ഭർത്താവിനു തന്നിലുള്ള താല്പര്യം നശിക്കുന്നതായി തോന്നുമ്പോൾ ഭാര്യയുടെ ഹൃദയമനസ്സുകൾ ഏകാന്തമായിത്തീരുകയാണ്. അദൃശ്യമായ ഈ കഷ്ടാനുഭവം അവളുടെ വ്യക്തിത്വത്തെ നശിപ്പിക്കും. അപകർഷബോധത്തിന്റെ അറയ്ക്കുള്ളിലേക്ക് അവൾ ചുരുണ്ടിറങ്ങും. താൻ അശരണയാണെന്ന് അവൾക്ക മനസ്സിലാകുന്നു; അതോടെ നിരാശ മൂർദ്ധന്യത്തിലെത്തുന്നു. അവളുടെ സൌന്ദര്യവും വശ്യശക്തിയുമെല്ലാം നശിച്ച്, അവൾ തന്റെ കഷ്ടകാലത്തിൽ ദുഃഖിച്ചേക്കാം.

തന്റെ സ്നേഹവും കരുതലും പല വിധത്തിൽ പ്രകടിപ്പിക്കാൻ ഒരു ഭർത്താവിനു കഴിയും. ഉദാഹരണത്തിനു്, വീട്ടിൽ സഹായത്തിനു് ആരുമില്ലാത്തപ്പോൾ, ഭാര്യ അടുക്കളയുടെ ഭാരം മുഴവൻ തനിയെ വഹിക്കേണ്ടി വരുമ്പോൾ, ഭർത്താവ് ചാരുകസാലയിൽ കിടന്നു്, പത്രം വായിച്ചു രസിക്കുക അയാളുടെ ചിന്താശൂന്യതയെയാണു കാണിക്കുക. വിവേകശാലിയാണെങ്കിൽ, ഉടപ്പിന്റെ കൈ തെറുത്തുവച്ച്, അയാൾ ഭാര്യയെ സഹായിക്കാൻ അടുക്കളയിലേക്കു ചെല്ലും. അയാൾ എത്ര മാത്രം സഹായം നൽകുന്നുവെന്നതല്ല, അയാളുടെ കരുതലിന്റെയും ഉൽക്കണ്ഠയുടെയും ചിഹ്നമായ ആ സാന്നിദ്ധ്യമാണ് അവളെ സന്തുഷ്ടയാക്കുന്നതു്.

ഭർത്താവിൽനിന്നു് മുന്നറിയിപ്പു കൂടാതെ ലഭിക്കുന്ന ചെറിയ സമ്മാനങ്ങൾ ഭാര്യക്കു എത്രമാത്രം സന്തോഷകരമാണെന്നോ—ഒരു വിശറിയോ, ഒരു സാരിയോ എന്തായാലും മതി: സമ്മാനത്തിന്റെ വിലയിലല്ല തന്റെ നേർക്ക് ഭർത്താവിനുള്ള സ്നേഹത്തിന്റെയും അഭിനന്ദനത്തിന്റെയും സൂചനയാണതെന്നുള്ളതിൽ അവൾ ആനന്ദിക്കുന്നു. അതു് അവൾ മറെറല്ലാത്തിലുമുപരിയായി വിലമതിക്കുകയും ചെയ്യുന്നു.

ഒരു പുരുഷൻ തന്റെ സായാഹ്നങ്ങൾ ഭാര്യയോടും മക്കളോടും കൂടെ വീട്ടിൽത്തന്നെ കഴിക്കണമെന്നുള്ളതു് വളരെ ആവശ്യമാണ്. വളരെ കൂടുതൽ ക്ലബ്ബുയോഗങ്ങളും സാമൂഹ്യച്ചടങ്ങുകളും ആനന്ദപ്രദമായ വിവാഹബന്ധത്തിനു് കോട്ടം തട്ടിക്കുന്നതാണ്. ഭൗതികമായ ആവശ്യങ്ങളും ആഡംബരവസ്തുക്കളെല്ലാം നൽകിയാലും ഭാര്യ പിന്നീട് അസംതൃപ്തയായിരിക്കും. എന്തോ അപഹരിക്കപ്പെട്ടുവെന്നൊരു വിചാരം. അക്കാര്യത്തെപ്പററി അവളുടെ വാസ്തവത്തിലുള്ള വികാരങ്ങൾ മിക്കപ്പോഴും പുറത്തു പ്രകാശിപ്പിക്കാൻ അവൾക്കു കഴിയുന്നില്ല—ഭർത്താവ് നിർവികാരനും അശ്രദ്ധനുമാണെങ്കിൽ പ്രത്യേകിച്ചും. ഭർത്താവ് മിക്ക സായാഹ്നങ്ങളിലും വീട്ടിലില്ലെന്നുവരുകിൽ, ദമ്പതിമാർ തമ്മിൽ അകൽച്ച ആരംഭിക്കുകയായി. വൈകാരികമായ ഒരു ശൂന്യാവസ്ഥ അവർക്കിടയിൽ ഒരു ഭിത്തി കെട്ടിയുയർത്തും. നേരമറിച്ച്, സാധാരണയായി സായാഹ്നങ്ങൾ വീട്ടിൽത്തന്നെ ചെലവഴിക്കുന്ന ഭർത്താവ് ചിലപ്പോൾ കൂടുതൽ സമയം ജോലി ചെയ്തു താമസിക്കുന്ന പക്ഷം, അവൾ അതു മനസ്സിലാക്കും, കുറേസമയം തനിയെ ചെലവഴിക്കേണ്ടിവരുന്നതു സാരമാക്കുകയില്ല.

സ്ത്രീയുടെ പ്രകൃതി പൂർണ്ണമായി മനസ്സിലാക്കുന്നപക്ഷം, പുരുഷൻ ഒരു പക്ഷേ, തന്റെ ഭാര്യയെപ്പററി കൂടുതൽ കരുതലുള്ളവനായിത്തീരും; സ്ത്രീ പുരുഷനേക്കാൾ വളരെ കൂടുതൽ വ്യാമിശ്രമായ വ്യക്തിത്വത്തോടുകൂടിയവളാണ്. തോന്നിയവാസവും ചാപല്യവും അവൾക്കു വളരെ കൂടിയിരിക്കും. തന്റെ വ്യാമിശ്രതയെപ്പററി അവൾക്കറിയാം. അതിലവൾ ആനന്ദം കൊള്ളുന്നു. അവൾ തന്നത്താൻ ശരിക്കു മനസ്സിലാക്കുന്നില്ല; സ്വയം മനസ്സിലാക്കുന്നതിൽ അവൾക്കു താല്പര്യവുമില്ല. എന്നാൽ, തന്റെ ഭർത്താവു തന്നെ ശരിക്കു മനസ്സിലാക്കണമെന്ന് അവൾക്കു നിർബന്ധമുണ്ട്.

പുരുഷന്റെ മനസ്സ് യുക്തിപരമാണ്. സ്ത്രീയുടേത് വികാരപരവും. പുരുഷൻ കാര്യകാരണങ്ങൾ വച്ചുകൊണ്ട് ചിന്തിച്ചും യുക്തിവിചാരം ചെയ്തും നിഗമനങ്ങളിലെത്തുന്നു. സ്ത്രീയാകട്ടെ, ചിന്തിക്കുന്നതിനേക്കാൾ കൂടുതൽ വികാരവി

...ധയ... ...ണ്ട്.

...നെ. ക്കുമ്പോൾ ഭർത്താവും ഭാര്യയും പരസ്പരം പൂർത്തീകരിക്കേണ്ടവരാണ്. പക്വതയുടെ പൂർണ്ണപരിമാണത്തിലേയ്ക്കു വളരുന്നതിന് ഒരാൾ മററെയാളെ സഹായിക്കുന്നു.

ഉത്തമനായ ഭർത്താവ് തന്റെ ഹൃദയം ഭാര്യയുടെ മുമ്പിൽ തുറന്നു വയ്ക്കുന്നു. തന്റെ ഓരോ ദിവസത്തെ അനുഭവങ്ങളും രഹസ്യകിനാവുകളും ഉത്ക്കർഷേച്ഛകളുമെല്ലാം അയാൾ അവളോടു തുറന്നു പറയും. തന്റെ അടിയന്തിരമായ പ്രശ്നങ്ങളും ഭയങ്ങളും ഭാര്യയെ അറിയിക്കാതെ സൂക്ഷിക്കുന്നതുമൂലം താൻ അവളെ സ്നേഹിക്കുകയും രക്ഷിക്കുകയുമാണ് ചെയ്യുന്നതെന്നുള്ള മിഥ്യാധാരണക്ക് ഭർത്താവു ചിലപ്പോൾ വശംവദനാകാറുണ്ട്. അയാൾ അവളെ വിശ്വസിച്ച് കാര്യങ്ങൾ തുറന്നു പറയുകയാണു വേണ്ടതു്. തന്റെ ഭർത്താവു തന്നെ വിശ്വസിക്കുകയും തന്നിൽ ആശ്രയിക്കുകയും ചെയ്യുന്നുവെന്നു ബോധ്യപ്പെടുമ്പോൾ, ബുദ്ധി സ്വല്പം കുറഞ്ഞ സ്ത്രീപോലും, ബുദ്ധിമതിയും സ്നേഹമയിയുമായ ഒരു ഭാര്യയുടെ നിലയിലേക്ക് ഉയരാതിരിക്കയില്ല.

ഭർത്താവ് ഭാര്യയുടെ പ്രയാസങ്ങൾ കേൾക്കുകയും അവൾക്കുവേണ്ട മാർഗ്ഗനിർദ്ദേശം നൽകുകയും ചെയ്യേണ്ടതാവശ്യമാണ്. ഭർത്താവൊഴികെ മററാർക്കും അവളുടെ വ്യാകുലതയും അമ്പരപ്പും ദൂരീകരിക്കാൻ സാദ്ധ്യമല്ല. സന്തുഷ്ടയായ ഒരു ഭാര്യക്കുപോലും ചിലപ്പോൾ ആശങ്കകളും പരിഭ്രമവുമുണ്ടായെന്നുവരാം. ഭർത്താവിന്റെ ഉറപ്പുനൽകുന്ന ഒരു വാക്കോ ദയാമസൃണത കലർന്ന പെരുമാററമോ മതിയാകും, അവളുടെ വിഷമതകളെ ദൂരീകരിക്കാൻ. സന്തുലിതാവസ്ഥയും സുരക്ഷിതത്വവും പുനഃസ്ഥാപിക്കുവാൻ. ഇങ്ങനെ പരസ്പരമുണ്ടാകുന്ന ഇടപെടൽ, അവരെ ബന്ധിക്കുന്ന ശൃംഖല ശക്തിപ്പെടുത്താൻ ഉപകരിക്കുന്നതാണ്.

ഈ വിധത്തിൽ സ്നേഹിക്കപ്പെടുകയും അഭിനന്ദിക്കപ്പെടുകയും ചെയ്യുന്ന ഭാര്യ ആവശ്യം നേരിടുമ്പോൾ ഏതൊരു ത്യാഗകർമ്മത്തിനും സന്നദ്ധയായിരിക്കും. കഷ്ടകാലത്തു... ...ജോലി... ...പ്പെടുകയോ ...പത്തിക ക്ലേശങ്ങളുണ്ടാവുകയോ ചെയ്യുമ്പോൾ, അയാളോടൊപ്പം നിന്നു് സഹിക്കുന്നതിന് അവൾക്കുകഴിയും. അതിനുള്ള ശക്തി അവൾക്കുലഭിക്കും. മാത്രമല്ല, ആ ശക്തി ഭർത്താവുമായി പങ്കുവയ്ക്കുകയും ചെയ്യും അവളിൽ അന്തർലീനമായ സഹനശക്തി വളരെ വലുതാണ്.

ജീവപര്യന്തമുള്ള ഒരു കടപ്പാടും സമർപ്പണവുമാണ് വിവാഹം.... ദമ്പതിമാർക്കു് പരസ്പരമുള്ള വിശ്വസ്തതയും ചാരിത്ര്യബോധവും പ്രേമജീവിതത്തിന്റെ അവിഭക്ത ഭാഗമായ മസൃണത പാലിക്കുവാൻ അവരെ സഹായിക്കുന്നു ഒരു വ്യക്തിയെ സ്വന്തമായി, സ്വന്തം മാത്രമായി, പരിഗണിക്കാനുണ്ടായിരിക്കുക, പ്രധാനമാണ്, നാഗരികതയുടെ സംഭാവനയായ ലൈംഗിക മാനദണ്ഡങ്ങൾ നിഷ്ക്കർഷിക്കുന്ന നിയന്ത്രണങ്ങളുടെ ഫലമായി പ്രേമദാർഢ്യത്തിന്റെ ഉന്നതിയെ നാം പ്രാപിക്കുന്നു. ഏകഭാര്യാ(ഭർതൃ)ത്വമാണ് ആ മാനദണ്ഡം.

വിവാഹിതന്റെ സത്യസന്ധതയും ആത്മാർത്ഥതയും പരിശോധിക്ക...പ്പെടുന്ന സന്ദ... ...പ്പോഴും ഭർത്താവാണ് ഇത... ...തലായി വിധേയനാകുന്നതു്. ...വാഹബന്ധത്തിനു വെളിയിലുള്ള ഒരു പ്രേമബന്ധത്തിൽ ഉൾപ്പെടുന്ന മനുഷ്യൻ ഒരു നളബാഹുക ജീവിതമാണു നയിക്കുന്നതു്. താൽക്കാലികമായി ശാരീരികമായ ഒരു സുഖം തോന്നുമായിരിക്കാം. പക്ഷേ അതിനേത്തുടർന്നു് ആത്മപരിതാപവും കുററബോധവുമാണുണ്ടാകുക. അതിന്റെ ഫലമായി ഭാര്യാഭർത്താക്കന്മാർ തമ്മിൽ അകൽച്ചയും. പൂർണ്ണമായും പക്വത വന്ന ഒരു മനുഷ്യനു് തന്റെ ലൈംഗികജീവിതത്തെ വ്യക്തിസത്തയുടെയും മനോബോദ്ധ്യത്തിന്റെയും മുഴവൻ ആദർശങ്ങളുമായി പൊരുത്തപ്പെടുത്താൻ കഴിയും. പൂർണ്ണമായും തനിക്കുതന്നെ അംഗീകാരയോഗ്യമായ ഒരു പെരുമാററ മാതൃകയാണ് അയാൾ പുലർത്തുക.

ഒരു സ്ത്രീക്ക് ഇത്തരത്തിലൊരു ഉത്തമനായ ഭർത്താവിനെ നൽകുക അവൾ അയാളുടെ കൂടെ ഭൂമിയുടെ അററത്തോളം പൊയ്ക്കൊള്ളും. അങ്ങനെയൊരു പുരുഷനുവേണ്ടി അവൾ തന്റെ ജീവനെ ത്യജിക്കാൻ പോലും തയാറാകും.

— ക്രിസ്ത്യൻ ഹോം ബുള്ളററിൻ

### വീണ്ടും ഒരവസരം

**തിങ്കൾ**

ഏശായ 9; 2, 3

ആഹ്ളാദകരമായ ക്രിസ്തുമസ്സും ആണ്ടുപിറപ്പും അടുത്തിരിക്കുന്ന ഈ സുദിനങ്ങളിൽ നമ്മുടെ ചിന്തക്കു വിഷയമാകേണ്ട പ്രധാന സംഗതി എന്താണ്? പാപത്തിൻെറയും തോൽവിയുടെയും ഇച്ഛാഭംഗത്തിൻെറയും കരിനിഴൽ വീശിയിട്ടുള്ള ജീവിതങ്ങളിൽ പ്രത്യാശയുടെയും ആത്മവിശ്വാസത്തിൻെറയും വിശുദ്ധിയുടേയും പ്രകാശം പരത്തുവാൻ കഴിയുന്ന ഏകമാർഗ്ഗമാണ് ക്രിസ്തു. തങ്ങളുടെ ജീവിതത്തിൻെറ നികൃഷ്ടതയും, വ്യർത്ഥതയും പരാജയവും ഓർത്ത് നിസ്സഹായരായി നട്ടം തിരിയുന്നവക്ക് നിർമ്മലവും ഉദ്ദേശ്യപൂർണ്ണവും വിജയകരവുമായ ജീവിതം നയിക്കുന്നതിനു രണ്ടാമതൊരവസരംകൂടി വാഗ്ദാനംചെയ്യുവാൻ ക്രിസ്തുമതത്തിനല്ലാതെ മറെറാന്നിനും കഴിയുന്നില്ല. ഈ ചിന്ത അടുത്ത ചില ദിവസങ്ങളിൽ നമ്മെ ഭരിക്കട്ടെ.

### നമുക്ക് ഒരു ശിശു

**ചൊവ്വാ**

ഏശായാ 9: 6–7

ഏശായാ ദീർഘദർശിയുടെ ഈ പ്രവചനം എത്ര അത്ഭുതകരമായി നമ്മുടെ കർത്താവിൻെറ അവതാരത്തിൽ നിവൃത്തിയായി. ഏശായാ വിചാരിച്ച രീതിയിൽ യഹൂദ ജനതയ്ക്കു മാത്രമായിട്ടല്ല, നമുക്കെല്ലാവക്കുമായി ഒരു ശിശു ജനിച്ചിരിക്കുന്നു. എല്ലായിടത്തുമുള്ള എല്ലാവരെയും ഉദ്ധരിക്കുവാൻ ശക്തിയുള്ള ഒരു രക്ഷകൻ നമ്മുടെ മദ്ധ്യത്തിൽ വന്നിരിക്കുന്നു. അതുകൊണ്ട് ക്രിസ്തുസിൻെറ മഹനീയ സന്ദേശങ്ങളെ ഉറപ്പോടും ആത്മവിശ്വാസത്തോടും കൂടെ നമുക്ക് സ്വീകരിക്കാം, കേവലം ഒരു ശിശു അതേസമയം അത്ഭുതമന്ത്രി, വീരനാം ദൈവം, നിത്യപിതാവു്, സമാധാനപ്രഭു—മനുഷ്യാവതാരത്തിൻെറ അത്ഭുതകരമായ വൈരുദ്ധ്യമാണതു് സൂചിപ്പിക്കുന്നതു്. ദൈവത്തിൻെറ പ്രാബല്യം മനുഷ്യൻെറ ബലഹീന ജഡത്തിൽ പ്രത്യക്ഷപ്പെടുന്നു. അവൻെറ മഹിമ നമ്മുടെ എളിമയിൽ വെളിപ്പെടുന്നു. എന്താണ് കാരണം? അവൻ നമ്മെ സ്നേഹിക്കുന്നു. കുപ്പയിൽ നിന്ന് നമ്മെ വീണ്ടെടുക്കുവാൻ വാഞ്ഛിക്കുന്നു.

### ദൈവം നമ്മോടു കൂടെ

**ബുധൻ**

മത്തായി 1: 18–23

ബലവാനായ ദൈവം തമ്പുരാൻ, സമാധാനത്തിൻെറ പ്രഭു,ഒരു പൈതലിൻെറ ബലഹീനതയിലും നിസ്സഹായതയിലും കൂടെ സ്രഷ്ടാവായ ദൈവത്തിൻെറ ഉദ്ദേശാനുസരണം അവൻെറ സ്വഭാവം മനുഷ്യക്ക് വെളിപ്പെടുത്തിക്കൊടുക്കുന്നതിനും, അവൻെറ ഇഷ്ടം നടപ്പിലാക്കുന്നതിനും ഭൂമിയിലേക്കിറങ്ങിവരുന്നു. തൻെറ സ്നേഹത്തിലും കരുതലിലും പാപമോചനത്തിലും സൗഹാർദ്ദത്തിലും കൂടെ അവൻ നമ്മെ സമീപിക്കുന്നു. അത്ഭുതകരമായ അവൻെറ സ്നേഹസംസർഗ്ഗം നിരന്തരം അനുഭവിക്കുന്നതിനുള്ള ഭാഗ്യം നമുക്കോരോരുത്തക്കും ഉണ്ടാകട്ടെ!

### മറിയാമ്മിൻെറ പുകഴ്ച

**വ്യാഴം**

ലൂക്കോസ് 1: 46–55

അനേക നൂററാണ്ടുകൾക്കു മുമ്പ് വിഭിന്ന പരിതഃസ്ഥിതികളിലും മറിയാം പാടിയ ഈ സ്തോത്രഗീതം ഇന്ന് ഹൃദയത്തുടിപ്പോടുകൂടിയല്ലാതെ ആലപിക്കുവാൻ ഒരു വിശ്വാസിക്കു സാദ്ധ്യമല്ല. നമ്മിൽ പലരും ദൈവത്തോടു കൂടുതൽ അടുക്കുന്നതു അവൻ ചെയ്ത ഉപകാരങ്ങൾ ഓർത്തു നമ്മുടെ ഹൃദയങ്ങൾ നന്ദികൊണ്ടു നിറയുമ്പോഴാണ്. എന്നാൽ നമ്മുടെ ആരാധന വികാരാവേശമാകുന്ന കാററിനാൽ ഉലയുന്ന ഒരു ഓടം മാത്രമായിത്തീരരുതു്. നന്ദിയുടെയും സന്തോഷത്തിൻെറയും ഒരു സ്ഥിരഭാവം നമ്മിലുളവാകണം. കൂടാതെ ദൈവത്തിൻെറ സ്നേഹത്തേയുംശക്തിയെക്കുറിച്ച് നമുക്കുണ്ടായിട്ടുള്ള വിലയേറിയ അനുഭവങ്ങൾ യഥാവസരം മററുള്ളവർക്കു പങ്കിട്ടുകൊടുക്കുവാൻ നാം ശ്രദ്ധിക്കണം. ജീവിതത്തിൻെറ വിവിധാനുഭവങ്ങളിൽ കൂടി ദൈവം നമ്മിൽ പ്രവേശിച്ചു നമ്മെ തൻെറ സാക്ഷികളും ദൂതന്മാരുമായി രൂപാന്തരപ്പെടുത്തട്ടെ!

### അത്ഭുതം! അത്ഭുതം!!

**വെള്ളി**

ലൂക്കോസ് 2:4–7
ഫിലിപ്പിയർ 2:3–7

ക്രിസ്തുമസ്സോടനുബന്ധിച്ചുള്ള മഹാസത്യം ദൈവം മനുഷ്യൻെറ സാദൃശ്യത്തിൽ ജനിച്ചു എന്നുള്ളതാണ്. ദൈവം നമ്മെപ്പോലെതന്നെ നിസ്സഹായനായ ഒരു പൈതലായി ജനിച്ചുവളർന്ന് ബാല്യവും കൗമാരവും പിന്നിട്ടു പുരുഷപ്രാപ്തിയിലെത്തി. ഈ മഹാ അത്ഭുതം എങ്ങനെ സംഭവിച്ചു? ദൈവത്തിൻെറ അളവററ സ്നേഹംകൊണ്ടുതന്നെ. ആ സ്നേഹംകൊണ്ടു നമ്മുടെ ഹൃദയങ്ങൾ നിറയുമ്പോൾ പൗലോസ് പറയുന്നതുപോലെ "ക്രിസ്തുവിലുള്ള ഭാവം" തന്നെ നമ്മിലും ഉണ്ടാകും, അപ്പോൾ നാമും അവനെപ്പോലെ തന്നെ താൻ താഴ്ത്തി മററുള്ളവരെ സ്നേഹിക്കും. ഈ ലക്ഷ്യപ്രാപ്തിക്കുവേണ്ടി ഈ ക്രിസ്തുമസ്സിൽ നമുക്കു വീണ്ടും നമ്മെത്തന്നെ സമർപ്പിക്കാം. അപ്പോൾ നമ്മുടെ ബലഹീനതകളിൽ ക്രിസ്തുവിൻെറ ശക്തി അത്ഭുതകരമായി പ്രവർത്തിക്കും.

### ആത്മസമർപ്പണത്തിൻെറ വില

**ശനി**

അപ്പോ.പ്രവൃത്തികൾ 6:8—15
7:58—6

ഇന്നലെ നാം നടത്തിയ ആത്മസമർപ്പണത്തിൻെറ വിലയെന്താണെന്നു ഇന്നു നാം വായിക്കുന്നു. ജീവൻകൊടുത്തുപോലും ക്രിസ്തുവിനോടുള്ള വിശ്വസ്തത പാലിക്കുവാൻ നാം ഒരുങ്ങുന്നില്ലെങ്കിൽ നാം മുഴങ്ങുന്ന ചെമ്പോ ചിലമ്പുന്ന കൈത്താളമോ മാത്രമാണ്. ഈ പരമാർത്ഥം നമ്മെ നിരാശപ്പെടുത്തുന്നുണ്ടോ? നമ്മുടെ ആത്മസമർപ്പണം എത്രമാത്രം പൂർണ്ണമാണോ അത്രമാത്രം നമ്മുടെ ജീവിതം ഫലപ്രദവുമായിരിക്കും. വി. സ്തേഫാനോസിൻെറ രക്തസാക്ഷിത്വംമൂലം കുറഞ്ഞപക്ഷം ഒരു ആത്മാവെങ്കിലും ക്രിസ്തുവിനു ലാഭമായി. എന്നാൽ വാസ്തവത്തിൽ ഒരാത്മാവിൻെറ തിരിച്ചുവരവു മാത്രമല്ല ശൗലിൻെറ മാനസാന്തരംകൊണ്ടു സാധിച്ചതു്. ക്രിസ്തുവിൻെറ കുരിശാരോഹണം ഒരുതരത്തിൽ പറഞ്ഞാൽ ആചാരാനുഷ്ഠാനങ്ങളിൽ മാ

 

ത്രം അ... ...ിതമായ ... ...ന
മ്പ്രദായത്തിൻെറ വിജയമായിരുന്നു. ആ സമ്പ്രദായത്തിൻെറ അധഃപതനമാണ് പരീശന്മാരിൽ പരീശനായ ശൗലിൻെറ (പൗലോസിൻെറ) മാനസാന്തരത്തിൻെറ വിശാലമായ അർത്ഥം. നമ്മുടെ സാക്ഷ്യം വ്യക്തികളെ മാത്രമല്ല സ്ഥാപനങ്ങളെ കൂടെ കീഴ്മേൽ മറിച്ചേക്കാം.

**ഞായർ**

യോഹന്നാൻ 21:20—22,24

ഇമ്മാനുവേൽ—ദൈവം നമ്മോടുകൂടെ—ഇതാണ് ക്രിസ്തുമസിൻെറ സാരവും സന്ദേശവും. വിശുദ്ധന്മാരായ പത്രോസിനോടും യോഹന്നാനോടും കൂടെ ദൈവം എത്രയധികം ചേർന്നാണു നടന്നത്! ക്രിസ്തുയേശുവിൽ ദൈവത്തോടുള്ള നിത്യസമ്പർക്കവും സ്നേഹബന്ധവും നമ്മുടെ ജീവിതത്തിൽ എത്രമാത്രം അനുഭവമാകുന്നുവോ അത്രമാത്രം മറ്റുള്ളവരോടുള്ള നമ്മുടെ സാക്ഷിക്കു ശക്തി കൂടും. വി. യോഹന്നാൻെറ കൃതികളിൽ സർവത്ര പ്രതിഫലിച്ചു കാണുന്ന നന്മയും സ്നേഹവും വിനയവും മനസ്സലിവും ആദിനിൽ വികസിപ്പിച്ചുകൊണ്ടു വന്നതു് യേശുക്രിസ്തുവാണ്. നമ്മുടെ സ്വഭാവത്തിലും അവൻ ഈ വിശിഷ്ടഗുണങ്ങൾ വളർത്തിക്കൊണ്ടുവരട്ടെ!

---

**ഡിസംബർ 28 മുതൽ**

**തിങ്കൾ**

**ക്രിസ്തുമസ്സിൻെറ സത്യം**

മത്തായി 2:13–16

നിർദ്ദോഷികളുടെ കൂട്ടക്കൊല, അഭയാർത്ഥികളുടെ ഒളിച്ചോട്ടം—ഈ അടുത്തകാലത്തു നടക്കുന്ന സംഭവങ്ങളെയാണിവ അനുസ്മരിപ്പിക്കുന്നതു്. കണ്ണുകൊണ്ടു കാണാവുന്ന വിധത്തിൽ നമ്മുടെ ഈ ലോകത്തിലേക്ക്—പാപവും വേദനയും ഞെരുക്കവുംനിറഞ്ഞഈലോകത്തിലേക്ക്—തന്നെ ദൈവം വാസ്തവമായും വന്നതിനാൽ 'ദൈവം നമ്മോടുകൂടെ' എന്നു പറയുന്നതിൽ അലങ്കാരഭാഷ ഒട്ടുമില്ല. നമ്മുടെ മനുഷ്യസ്വഭാവം ധരിച്ച് മനുഷ്യജീവിതത്തിലെ പ്രതികൂലസാഹചര്യങ്ങളിൽ അടിപതറാതെ മുന്നേറിക്കൊണ്ടാണ് ദൈവം മനുഷ്യ

...ു ... ...ു ... സമ്... ...ു്.

**ചൊവ്വാ**

**ജ്ഞാനികളോടുകൂടെ**

മത്തായി 2:7–11

തന്നെ വിശ്വാസത്തിൽ അന്വേഷിക്കുന്നവരുടെയെല്ലാം കൂടെ ദൈവമുണ്ട്—എത്ര സർവജനീനമാണ് ക്രിസ്തുവിൻെറ സന്ദേശം! പാവം ആട്ടിടയന്മാരും ജോത്സ്യം പഠിച്ച വിദ്വാന്മാരും ഒരുപോലെ സമാധാനപ്രഭുവിനെ സന്ദർശിച്ചു വണങ്ങുന്നു. സ്വന്തം കാര്യം ഒന്നും കാണാനല്ല യേശുവിനെ വന്ദിക്കുവാൻ മാത്രമാണ് അവർ ദൂരയാത്ര ചെയ്തു വന്നെത്തുന്നതു്. പൊന്നും മൂരും, കുന്തുരുക്കവും കീഴ്വഴക്കത്തെ കുറിക്കുന്നു. പല ജാതിയിലും നിലയിലും വിലയിലും ഉള്ളവർ തങ്ങളുടെ പ്രത്യേക കഴിവുകൾ ക്രിസ്തുവിനു സമർപ്പിക്കേണ്ടതുണ്ട്. വാസനകളുടെ വൈശിഷ്ട്യമല്ല സമർപ്പണത്തിൻെറ നിരുപാധികതയാണ് പ്രധാന സംഗതി.

**ബുധൻ**

**ദൈവവും യൗവ്വനവും**

ലൂക്കോസ് 2:40–51

ശിശുവായ യേശുവിൻെറ ശരീരവും മനസ്സും ആരോഗ്യദൃഢമായി, സ്വാഭാവികമായി വളർന്നു, അവൻ തനിക്കു താൻ പോന്നവനായിത്തീർന്നു അവൻെറ വളർച്ച സന്തുലിതമായിരുന്നു. കൗമാരദശയിൽ കുട്ടികൾ കാണിക്കാറുള്ള തൻേറടവും തോന്ന്യാസവും വളരെ വിവേകപൂർവ്വം കൈകാര്യം ചെയ്യപ്പെടേണ്ടതാണ്. ദൈവം തൻെറ പിതാവാണെന്നും അവൻെറ ഇഷ്ടവും വേലയുമാണ് തൻെറ ജീവിതത്തിൽ സർവ്വപ്രധാനമെന്നും ദൃഢവിശ്വാസമുള്ള യേശുകുമാരൻ ദേവാലയത്തിൽ തന്നെ ഇരുന്നുകളയാമെന്നു വിചാരിക്കാതെ തൻെറ ഭവനത്തിൽ തിരികെയെത്തി മാതാപിതാക്കന്മാർക്കു കീഴ്പ്പെട്ടു ഒരു അജ്ഞാതജീവിതം നയിക്കുന്നു.

**വ്യാഴം**

**നാമെല്ലാവരോടും കൂടെ**

യോഹന്നാൻ 10:30 17:6–11,23

"ഞാനും എൻെറ പിതാവും ഒന്നാണ്"എന്നുള്ള യേശുവിൻെറ ദൃഢപ്രഖ്യാപനം ക്രിസ്തുമസിൻെറ യഥാർത്ഥ സാരം ഗ്രഹിക്കുവാൻ നമ്മെ സഹായിക്കുന്നു. വിശ്വാസ

...ൻെറ ഉ... ...
വിനെ തൊട്ടിൽ മുതൽ ... യും പുനരുത്ഥാനം മുതൽ സ്വ... രോഹണം വരെയും ദർശിക്കുന്നവ... വാസ്തവത്തിൽ ദൈവത്തിൻെറ സ്വഭാവത്തെയും പ്രവർത്തനരീതിയേയുമാണ് ദർശിക്കുക. അനുദിനജീവിതത്തിൽ ക്രിസ്തുമസ്സിൻെറ സന്ദേശം എന്താണ്? ഇമ്മാനുവേൽ,നാമോരോരുത്തരുടെയുംഉള്ളിൽ വസിക്കുവാൻ — ഐക്യത്തിൻെറയും സ്നേഹത്തിൻെറയും പരസ്പരധാരണയുടെയും ആത്മാവു നൽകുവാൻ—അനുഗ്രഹിക്കുന്നു.

**വെള്ളി**

**ഭൂതകാലത്തിൻെറ ഭാരം**

ഫിലിപ്പിയർ 3:13

പുറന്നാളിനും ആണ്ടുപിറപ്പിനും മററും നാം പലരും പല പുതിയ ശപഥങ്ങൾ ചെയ്യാറുണ്ട്. എന്നാൽ കഴിഞ്ഞകാലത്തു നാം കാണിച്ച കുററങ്ങളും പാപങ്ങളും നമ്മെ പുറകോട്ടു വലിക്കുന്നു. പിൻപിലുള്ളതു മറക്കാൻ നമ്മിൽ പലരേക്കാളും വിഷമമുണ്ടായിരുന്ന ഒരാളായിരുന്നു പൗലോസ്—പരീശന്മാരിൽ പരീശൻ, പണ്ഡിതൻ, റോമാപൗരൻ, അഭിമാനി... എന്നാൽ ക്രിസ്തു അവനെ ഉടച്ചുവാർത്തു. പിൻപിലുള്ള പരാജയങ്ങളെ തൊഴിച്ചെറിഞ്ഞു്, മുൻപിലുള്ള പ്രത്യാശയിലേക്കു് കുതിച്ചുകയറുവാൻ ക്രിസ്തുവിൻെറ നിരന്തരസംസർഗ്ഗം ഇന്നും ഈയാണ്ടിലും നമ്മെ സഹായിക്കട്ടെ!

**ശനി**

**ഒരു പുതിയ സൃഷ്ടി**

2കൊരിന്ത്യർ 5:17–19

നമ്മെ പുറകോട്ടു വലിക്കുന്ന ശക്തികളെ കീഴടക്കുവാൻ നാം ക്രിസ്തുവിലായിത്തീരണം. അഥവാ ക്രിസ്തുവുമായി നിരന്തരസംസർഗ്ഗം ചെയ്യ് എല്ലാ കാര്യത്തിലും ക്രിസ്തുവിൻെറ മനോഭാവം നമുക്കുണ്ടാകണം. ക്രിസ്തു നമ്മുടെ ഉള്ളിൽ വസിക്കുമ്പോൾ നന്മയെന്തെന്നു മനസ്സിലാക്കാൻ മാത്രമല്ല നന്മ പ്രവർത്തിക്കാനും കൂടിയുള്ള ശക്തി ലഭിക്കുന്നു. ആദിമ ക്രിസ്ത്യാനികളുടെ സവിശേഷത അവരുടെ സനൈർമ്മല്യമല്ലാ തിരുത്തുവാനും കേട്ടു പോക്കുവാനും ക്രിസ്തുവിൽ പുതിയ സൃഷ്ടികളായിത്തീരുവാനും അവർ പ്രദർശിപ്പിച്ച മങ്ങാത്ത താൽപ്പര്യമാണ്. ഈ പുതു

# ക്രിസ്തുമസ്സ് സന്ദേശം

എം. തൊമ്മൻ

"അന്നു് ആ പ്രദേശത്തു് ഇടയന്മാർ രാത്രിയിൽ ആട്ടിൻകൂട്ടത്തെ കാവൽകാത്തു വെളിയിൽ പാർത്തിരുന്നു. അപ്പോൾ കർത്താവിൻെറ ഒരു ദൂതൻ അവരുടെ അരികെനിന്നു, കർത്താവിൻെറ തേജസ്സ് അവരെ ചുററിമിന്നി, അവർ ഭയപരവശരായിത്തീർന്നു ദൂതൻ അവരോടു്; ഭയപ്പെടേണ്ട; സർവ്വജനത്തിന്നും ഉണ്ടാവാനുള്ളൊരു മഹാസന്തോഷം ഞാൻ നിങ്ങളോടു സുവിശേഷിക്കുന്നു. കർത്താവായ ക്രിസ്തു എന്ന രക്ഷിതാവു് ഇന്നു ദാവീദിൻെറ പട്ടണത്തിൽനിങ്ങൾക്കായി ജനിച്ചിരിക്കുന്നു...എന്നുപറഞ്ഞു." (ലൂക്കോസ് 2: 8–11)

കർത്താവായ ക്രിസ്തു എന്ന രക്ഷിതാവു് ജനിച്ചിരിക്കുന്നു എന്നുള്ള വാർത്തയാണു് സർവ്വജനത്തിനും ഉണ്ടാവാനുള്ള മഹാസന്തോഷമായി ദൈവദൂതൻ പ്രഖ്യാപനംചെയ്തതു്. ക്രിസ്തുമസ്സിൻെറ സന്ദേശം സർവ്വോപരി സന്തോഷത്തിൻെറ ഒരു സന്ദേശമാണു്. ക്രിസ്ത്യാനികൾ ഇത്ര ആഹ്ളാദപൂർവ്വം ആഘോഷിക്കുകയും ആകാംക്ഷയോടുകൂടി നോക്കിപ്പാർക്കുകയും ചെയ്യുന്ന മറെറാരു സന്ദർഭം ഉണ്ടോ എന്നു സംശയമാണു്. നമ്മുടെ സന്തോഷത്തിന്നെല്ലാം നിദാനമായിരിക്കേണ്ടതു്, ഏകദേശം രണ്ടായിരം വർഷങ്ങൾക്കുമുമ്പുണ്ടായ ആദ്യത്തെ ആ ക്രിസ്തുമസ്സ് ദിനത്തിൽ മനുഷ്യകുലത്തിൻെറ മുഴുവനും രക്ഷയ്ക്കായി ദൈവം മനുഷ്യാവതാരം ചെയ്തു എന്ന വസ്തുതയാണു്. ആണ്ടിലൊരിക്കലുള്ള നമ്മുടെ ക്രിസ്തുമസ്സാഘോഷം വിസ്മയനീയമായ ആ ചരിത്രസംഭവത്തിൻെറ സ്മരണ പുതുക്കുവാനും അതിൻെറ ആത്മീയ അർത്ഥം കുറേക്കൂടി ആഴമായി ഗ്രഹിക്കുവാനും നമ്മെ സഹായിച്ചേക്കാം. എന്നാൽ അതുകൊണ്ടുമാത്രം ക്രിസ്തുമസ്സാഘോഷം പൂർത്തിയാകുകയോ അതിൻെറ ഉദ്ദേശം സഫലമാകുകയോ ചെയ്യുകയില്ല. ദൈവം മനുഷ്യാവതാരം ചെയ്തതു് മനുഷ്യരെ ദൈവമക്കളാക്കിത്തീർക്കുവാനാണു്. എന്നാൽ ദൈവം മനുഷ്യാവതാരം ചെയ്തതുകൊണ്ടുമാത്രം മനുഷ്യർ ദൈവമക്കളായിത്തീരുന്നില്ല. മനുഷ്യാവതാരം ചെയ്ത ദൈവത്തെവിശ്വാസത്താൽ സ്വഹൃദയങ്ങളിലേക്കു സ്വീകരിച്ചു് അവൻെറ ഹിതത്തിനു ജീവിതംമുഴുവനും വിധേയമാക്കുന്നവർ മാത്രമാണു് ദൈവമക്കൾ എന്ന പദവിയിലേക്കു് ദൈവത്തിൻെറ കൃപയാൽ ഉയർത്തപ്പെടുന്നതു്. ഇതാണു് ക്രിസ്തീയ രക്ഷ. രണ്ടായിരം കൊല്ലംമുമ്പ് ഭൂജാതം ചെയ്ത ക്രിസ്തു അദൃശ്യനായിട്ടെങ്കിലും സജീവനായി ഇന്നും നമ്മുടെ മദ്ധ്യേ സ്ഥിതി ചെയ്യുന്നു. ആ ക്രിസ്തുവിനോടുള്ള സുദൃഢമായ ആത്മീയബന്ധമാണു് ഓരോ ക്രിസ്ത്യാനിയുടെയും ജീവൻ. "ക്രിസ്തു ഒരായിരം പ്രാവശ്യം ബെത്‌ലഹേമിൽ ജനിച്ചാലും നിൻെറ ഹൃദയത്തിൽ ജനിക്കാത്ത പക്ഷം നീ എന്നേക്കുമായി നശിച്ചുപോയേക്കാം" എന്നു് ഒരു കവി പാടിയതു പരമാർത്ഥമാണു്. നമ്മുടെ ഓരോരുത്തരുടെയും ഹൃദയത്തിൽ ക്രിസ്തു ജനിക്കേണ്ട ആവശ്യകതയെ ആണു് ഇതു് ചൂണ്ടിക്കാണിക്കുന്നതു്. പൗലോസ് അപ്പോസ്തോലൻ ഗലാത്യർക്കുള്ള ലേഖനത്തിൽ പറയുന്നതു നോക്കുക. "ക്രിസ്തു നിങ്ങളിൽ ഉരുവാകുവോളം ഞാൻ പ്രസവവേദനപ്പെടുന്നു." (ഗലാത്യർ. 4:19)

... ലഹേമിൽ ... ച്ചു അന്നത്തെ ശിശു ദൈവം തന്നെ ആയിരുന്നു എന്നു മനസ്സിലാക്കുകയും വിശ്വസിക്കുകയും ചെയ്യുന്നതോടൊപ്പം ആ ജനനം ഇന്നു നമ്മുടെ ഓരോരുത്തരുടെയും ഹൃദയത്തിൽ ആത്മീയമായി ആവർത്തിക്കപ്പെടണമെന്നുള്ളതാണു് സർവ്വപ്രധാനമായ കാര്യം. അതു സംഭവിക്കുന്നില്ലെങ്കിൽ നമ്മുടെ ക്രിസ്തുമസ്സാഘോഷമെല്ലാം കേവലം നിരർത്ഥകവും നിഷ്പ്രയോജനവും നിർജ്ജീവവുമായ ഒരു ചടങ്ങായി പരിണമിച്ചേക്കാനിടയുണ്ടു്. ക്രിസ്തു തന്നിൽ ഉരുവായ അനുഭവം അപ്പോസ്തോലനുണ്ടായി. അതിൻെറ ഫലമായി "ഇനി ജീവിക്കുന്നതു ഞാനല്ല, ക്രിസ്തു അത്രെ എന്നിൽ ജീവിക്കുന്നതു്" എന്നു സാക്ഷിക്കുവാൻ അദ്ദേഹം ധൈര്യപ്പെട്ടു. തനിക്കുണ്ടായ അനുഭവം തന്നെ തൻെറ ഗലാത്യസഹോദരന്മാർക്കുമുണ്ടാകണമെന്നു പൗലോസ് ആഗ്രഹിച്ചു അതിനായി താൻ പ്രസവവേദന അനുഭവിക്കുന്നതായി തനിക്കു തോന്നി. ഇതു വെറും അലങ്കാരഭാഷയായി നമുക്കു തോന്നിയേക്കാം. എന്നാൽ മററുള്ളവരുടെയെങ്കിലും മനസ്സുതിരിവിനും ആത്മീയ വളർച്ചയ്ക്കുംആത്മാർത്ഥമായി ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും സ്വയം വിശുദ്ധീകരിക്കുകയും ചെയ്തിട്ടുള്ളവർക്കു മനസ്സിലാക്കുവാൻ കഴിയുന്ന ഒരനുഭവമാണു് ഇതു്, ഒരു മാതാവു തൻെറ ഗർഭത്തിൽ വഹിക്കുന്ന ശിശുവിൻെറ ജനനത്തിനായി പ്രസവവേദന അനുഭവിക്കുന്നതുപോലെ തന്നെയാണു് ഒരാത്മീയ പിതാവു തൻെറ മക്കളിൽ ക്രിസ്തു ഉരുവാകുന്നതിനായി ഭാരപ്പെടുകയും ആത്മാവിൽ വേദന അനുഭവിക്കുകയും ചെയ്യുന്നതു്. ക്രിസ്തുവിൻെറ ബീജം, മാമോദീസാമൂലം തൻെറ ശരീരത്തോടു സംയോജിപ്പിക്കപ്പെട്ട നാമോരോരുത്തരിലും സ്ഥിതിചെയ്യുന്നുണ്ടു്. എന്നാൽ അതു വളർന്നു പ്രാപിച്ചു നമ്മുടെ ജീവിതത്തിൽ പ്രത്യക്ഷമാകണമെങ്കിൽ സഭയിൽ ലഭ്യമായിട്ടുള്ള സമൃദ്ധിയായ കൃപാവരങ്ങളുടെ സഹായത്തോടുകൂടി നാം സഹകരിക്കേണ്ടതാവശ്യമാണു്.

യേശുക്രിസ്തുവിൻെറ സുവിശേഷവും നമ്മുടെ വിശ്വാസവും കൂടിച്ചേരുമ്പോൾ ഒരു പുതിയ മനുഷ്യൻ സംജാതമാകണം "ഒരു മനുഷ്യൻ

---

വർഷത്തിൽ ദൈവം നമ്മെ പുനർജീവിപ്പിക്കട്ടെ

**ഞായർ**

## സകലവും പുതുക്കുന്നവൻ

വെളിപ്പാടു് 21:1 5

വെളിപാടുപുസ്തകത്തിൽ പറയുന്നതെല്ലാം അതേപടി നമ്മുടെ കൺമുമ്പിൽ ആസന്നഭാവിയിൽ വന്നെത്തുമെന്നു വാദിക്കുന്നവരുണ്ടു്. എന്നാൽ കുറച്ചുകൂടെ ഗഹനമായ അർത്ഥം അതിലെ പല പ്രസ്താവനകൾക്കും ഉണ്ടെന്നു് ഇന്നത്തെ പാഠം വ്യക്തമാക്കുന്നു. ദൈവം നമ്മിൽ കൂടാരവാസം ചെയ്തു്, നമ്മുടെ കണ്ണുനീരെല്ലാം തുടച്ചു് നമുക്കു് ഒരു നവോന്മേഷം നൽകുന്ന സൗഭാഗ്യാനുഭവം ഈ നവവൽസരകാലത്തു നമുക്കുണ്ടാകട്ടെ!

ക്രിസ്തു...യാൽ ... പുതിയ സൃഷ്ടിയാണ്." എന്ന് അപ്പോസ്തോലൻ പറയുന്നു. ഈ പുതിയ സൃഷ്ടി മനുഷ്യന്റെ ആന്തരിയ ജീവിതത്തിൽ ഒളിഞ്ഞിരിക്കുവാൻ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതല്ല. അതു മററുള്ളവക്കു ദൃശ്യമായ വിധത്തിൽ പ്രത്യക്ഷപ്പെടുകയും ഫലം പുറപ്പെടുവിക്കയും ചെയ്യണം. എല്ലാം പുതുക്കപ്പെടുന്ന ഒരു പ്രതീതിയാണ് ക്രിസ്തുമസ്സുകാലത്ത് എവിടെ നോക്കിയാലും ഉണ്ടാകുന്നത്. വീടുകളും പള്ളികളും അലങ്കരിച്ചു മോടിപിടിപ്പിക്കുവാനോ ക്രിസ്തുമസ്സ് കീർത്തനങ്ങൾ പാടുവാനോ എളുപ്പമാണ്. എന്നാൽ ജീവിതത്തെ പുതുക്കിരൂപാന്തരപ്പെടുത്തുക അത്ര എളുപ്പമല്ല. അത് ഒരാവശ്യമായി പലരും കരുതുന്നുമില്ല. നമ്മുടെ ക്രിസ്തീയജീവിതം പുനരാരംഭിക്കുന്നതിനുള്ള അവസരമായി ഈ ക്രിസ്തുമസ്സുകാലം നാം സ്വാഗതം ചെയ്യുമോ? അതിനായി നമുക്ക് എന്തു ചെയ്യുവാൻ കഴിയും? വഴക്കുകളോ വിദ്വേഷങ്ങളോ ഉണ്ടെങ്കിൽ അവ പറഞ്ഞു തീർത്തു മററുള്ളവരുമായി നിരപ്പാകുവാൻ നമ്മാൽ കഴിയുന്നതെല്ലാം നാം ചെയ്യുമോ? ഒരു സ്വയപരിശോധന നടത്തി സത്യ അനുതാപത്തോടുകൂടി നമ്മുടെ പാപങ്ങളെ ഏററു പറഞ്ഞ് ദൈവവുമായി നിരപ്പാകുവാൻ നാം തയ്യാറാകുമോ? കർത്താവിന്റെ ജനനപ്പെരുന്നാൾ ആഘോഷിക്കുന്ന വേളയിൽ വിശുദ്ധകുർബ്ബാനാനുഭവം വഴിയായി കർത്താവിനെ നമ്മുടെ ഹൃദയങ്ങളിലേക്കു പുതുതായി പ്രവേശിപ്പിച്ച്, കർത്താവിനോടുകൂടെ ആഹ്ളാദങ്ങളിൽ പങ്കുകൊള്ളുവാൻ നമുക്കു കഴിയുമോ? ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ വിശുദ്ധകുർബ്ബാനാനുഭവത്താൽ നമ്മുടെ പരസ്യാരാധനയും, ആഹ്ളാദപ്രകടനങ്ങൾക്കും മകുടം ചാർത്തുവാൻ കഴിഞ്ഞെങ്കിൽ എത്ര നന്നായിരുന്നു!

ക്രിസ്തുമസ്സ് സന്തോഷത്തിന്റെ കാലമാണ്. എന്നാൽ നമ്മുടെ സന്തോഷം കേവലം സ്വാർത്ഥപരമായ ഒന്നായിരിക്കരുത്. സന്തോഷിക്കുവാനുള്ള കഴിവോ പരിതസ്ഥിതിയോ ഇല്ലാത്ത അനേകരുണ്ടെന്നുള്ള വസ്തുത നാം വിസ്മരിക്കരുത്. സ്നേഹപൂർവമായ ദാനങ്ങൾ കൊണ്ടും പെരുമാററംകൊണ്ടും ചുരുക്കം ചിലരെയെങ്കിലും സന്തോഷിപ്പിക്ക... ...ദ്ധ... മററുള്ളവക്കു സന്തോഷം പ്രദാനം ചെയ്യുന്നതിൽ നിന്നുളവാകുന്ന സന്തോഷമാണ് ഏററവും സംതൃപ്തി നൽകുന്നത്. ആ വിധത്തിലുള്ള സന്തോഷം കൈവരുത്തുവാൻ നാം കൂടുതൽ കൂടുതലായി യത്നിക്കണം. ക്രിസ്തീയ കുടുംബങ്ങളിൽ കുട്ടികൾക്കു നിസ്സ്വാർത്ഥമായി സന്തോഷിക്കുന്നതിനുള്ള പരിശീലനം നൽകുവാൻ മാതാപിതാക്കന്മാർ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. അതിനുള്ള മാർഗ്ഗങ്ങൾ ആലോചിച്ചു കണ്ടുപിടിക്കണം!

ജീവിതത്തിന്റെ ഉപരിതലത്തെ മാത്രം സ്പർശിക്കുന്ന ഒന്നായിരിക്കരുത് നമ്മുടെ സന്തോഷം. കുടുംബാംഗങ്ങൾ ഒരുമിച്ചുകൂടിമേളിക്കുന്നതും സൽക്കാരങ്ങളിൽ പങ്കുകൊള്ളുന്നതുമെല്ലാം നല്ലതുതന്നെ. എന്നാൽ ക്രിസ്തുമസ്സിന്റെ സന്തോഷം അതിലെല്ലാം ഉപരിയായി ദൈവദത്തമായ ഒന്നായിരിക്കണം. ദുഃഖവും ദുരിതവും ആഹ്ളാദങ്ങൾക്കു തടസ്സമായി നിന്നാൽ തന്നെയും ദൈവദത്തമായ ആഴമായ സന്തോഷം നമുക്കു സാദ്ധ്യമായിരിക്കും. ആകുലചിന്തയേയും ഭയത്തേയും അകററി നിറുത്തുവാൻ ഈ സന്തോഷത്തിനു കഴിയും. കാരണം അതിന്റെ ഉത്ഭവം ദൈവത്തിലുള്ള അടിയുറച്ച വിശ്വാസത്തിൽ നിന്നാണ്. ദൈവം ലോകത്തിലേക്കിറങ്ങിവന്നു മനുഷ്യനായി മനുഷ്യരുടെ ഇടയിൽ വാസം ചെയ്തു എന്നുള്ള ചരിത്ര... ...ക്ഷ്യം വഹിക്കുകയാണ് ...സ്ത് ദിനത്തിൽ നാം ചെയ്യുന്നതു. നമ്മുടെ വിശ്വാസത്തിനും സന്തോഷത്തിനുമെല്ലാം നിദാനമായിട്ടുള്ളത് അതുമാത്രമാണ്. നമ്മുടെ അധരംകൊണ്ടും ആഹ്ളാദപ്രകടനങ്ങൾകൊണ്ടും മാത്രമല്ല. നമ്മുടെ സ്നേഹവും സമാധാനവും നിറഞ്ഞ ജീവിതങ്ങൾ കൊണ്ടും ആ സാക്ഷ്യം ഫലപ്രദമാക്കുവാൻ ദൈവം നമ്മെ സഹായിക്കട്ടെ.

---

## നിലയ്ക്കൽകൺവൻഷൻ

നിലയ്ക്കൽ കൺവെൻഷൻ 1959 ഡിസംബർ 22-ാം തീയതി മുതൽ 27-ാം തീയതിവരെ നിലയ്ക്കൽ പള്ളി മൈതാനത്തു വച്ച് മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താതിരുമേനിയുടെ അദ്ധ്യക്ഷതയിലും, മാത്യൂസ് മാർ ഈവാനിയോസ്, ഏബ്രഹാം മാർ ക്ലീമിസ് എന്നീ തിരുമേനിമാരുടെ സാന്നിദ്ധ്യത്തിലും നടത്തുന്നതാണ്. യോഗങ്ങളിൽ ഫാദർ. കെ. ററി സഖറിയ, ഫാദർ വിജെ ഗബ്രിയേൽ, ഫാദർ എം. വി ജോർജ്ജ്, മി. എം. ഐ. ജോർജ്ജ് വി. ററി. ചാക്കോ മാസ്റ്റർ എന്നിവർ പ്രസംഗിക്കുന്നതാണ്. എല്ലാ ദിവസവും രാവിലെയും ഉച്ചകഴിഞ്ഞും ബൈബിൾ ക്ളാസ്സുകൾ ഉണ്ടായിരിക്കും.

# ക്രിസ്തുമസ്സിന്റെ ഹൃദയത്തുടിപ്പ്

കെ.

പാത്രങ്ങൾ:
വറുഗീസ്മുതലാളി
അനന്തരവൻ ജോണി
ഭൂതകാലക്രിസ്തുമസ്സ്
വത്തമാനകാല ക്രിസ്തുമസ്സ്
ഭാവികാല ക്രിസ്തുമസ്സ്
അനാഥമന്ദിരപ്രവത്തകൻ
ക്ലാർക്ക് മത്തായി
മത്തായിയുടെ ഭാര്യ കുഞ്ഞാണ്ടമ്മ
,, മകൾ ശോശാമ്മ
,, മകൻ തമ്പി
,, മകൻ കുഞ്ഞുമോൻ
ചെറിയാൻമാപ്പിളയുടെ പ്രേതം
മമ്മൂമാപ്പിള
പയ്യൻ
യുവതി
ഒന്നാമൻ
രണ്ടാമൻ

ജോണി—മാമൻ, ആനന്ദപ്രദമായ ഒരു ക്രിസ്തുമസ് ആശംസിച്ചുകൊള്ളുന്നു! ദൈവം അങ്ങയെ അനുഗ്രഹിക്കട്ടെ!

വറുഗീസ്മുതലാളി—ഓ! ക്രിസ്തുമസ്സ്! നാശം! പൊയ്ക്കൊള്ളണം ദൂരെയെങ്ങാൻ.

ജോണി—എന്താ, മാമാ! ക്രിസ്തുമസ്സ് നാശമാണോ? അമ്മാച്ചന്റെ അഭിപ്രായം അങ്ങനെയാണോ?

വ. മു—എന്താണിത്ര സംശയിക്കാൻ? ക്രിസ്തുമസ്സാണെന്നും പറഞ്ഞ് ഇറങ്ങി അലഞ്ഞുതിരിഞ്ഞു നടന്നാൽ മതിയല്ലോ! കാശിനു കൊള്ളാത്തവർഗ്ഗം! സന്തോഷം നൽകുന്ന ക്രിസ്തുമസ്സാണത്രെ! മടിപിടിച്ച്, നൃത്തവും പാടിനടക്കുന്ന കള്ളപ്പരിഷ! എങ്ങനെ ഗതിപിടിക്കും! എന്റെ ഇഷ്ടംപോലെ കാര്യങ്ങൾ നടക്കുമായിരുന്നെങ്കിൽ ഈ സന്തോഷവും പറഞ്ഞു നടക്കുന്നവനെയൊക്കെ ഞാൻ മക്കാലിയിൽക്കെട്ടി അടിച്ചേനെ! ഇവനെയൊക്കെ വെറുതെ വിട്ടുകൂടാ.

ജോണി—അമ്മാച്ചാ?

വ. മു—എടാ! പോയി നിന്റെ പാട് നോക്ക്. നോക്ക്. നീ ഒരനന്തരവൻ ആശംസകളുമായി ഇറങ്ങിയിരിക്കുന്നു! എന്റെ കാര്യം ഞാൻ നോക്കിക്കോളാം.

ജോണി—പക്ഷേ, അമ്മാച്ചൻ എന്റെ ഓർമ്മയിലൊരിക്കലും ക്രിസ്തുമസ്സ് ആഘോഷിച്ചുകണ്ടിട്ടില്ലല്ലോ.

വ. മു—അതാണു പറഞ്ഞത് എന്നെ വെറുതെവിട്ടേക്കാൻ! അതു ആചരിച്ച് നിനക്ക് ഒത്തിരി നന്മവരാൻ പോണു!

ജോണി—അമ്മാച്ചാ! എന്തിനെന്നെ പരിഹസിക്കുന്നു? എനിക്ക് ഉപകാരപ്രദമായി തോന്നീട്ടുള്ളതിലൊന്നാണ് ക്രിസ്തുമസ്സ്. അക്കാലം ഞാൻ ഒരിക്കലും മറക്കില്ല. ഉന്മേഷവും ജീവിതത്തിനു പുതുവേശവും നൽകുന്ന കാലഘട്ടമാണിത്. പുതുപൂത്ത പൂക്കൾ ചൂടിയ പ്രകൃതി. തുടുതുടുത്ത ആകാശവിതാനം. ക്ഷമിക്കാനും പൊറുക്കാനും ദയകാണിക്കാനും സന്തോഷിക്കാനും പററിയ ഒരു കാലം! ദൈവം അനുഗ്രഹിക്കട്ടെ!

മത്തായി—ആമ്മേൻ.

വ. മു—ആരെടാ അത്? മത്തായിയോ? ഇനിയും ഒരക്ഷരം ശബ്ദിച്ചുപോകരുത്. അതോടെ നിന്റെ പണി തീർത്ത് പിരിച്ചയച്ചുകളയും, പറഞ്ഞേക്കാം! ജോണി! നിന്റെ നാക്കു തരക്കേടില്ലെന്നു തോന്നുന്നു. പാർലമെന്റിലോ മറേറാ പൊയ്ക്കൂടേ?

ജോണി—അമ്മാച്ചാ! എന്നോടു കോപിക്കേണ്ടാ. നാളെ ക്രിസ്തുമസ്സ് ദിനമാണല്ലോ. ഞങ്ങളുടെ കൂടെ വീട്ടിൽ ഭക്ഷണത്തിനു വന്നാലും.

വ. മു—നീയൊന്നു പോടാ!...

ജോണി—അതെന്താണ്, അമ്മാച്ചാ?

വ. മു—എടാ! നീ എന്തിനു കല്യാണം കഴിച്ചു?

ജോണി—ഞങ്ങൾ പരസ്പരം പ്രേമബദ്ധരായിരുന്നതുകൊണ്ട്.

വ. മു—ഓഹോ! പ്രേമിച്ചുപോയോ? പാവം! എനിക്കു കേൾക്കണ്ടാ. നീ പൊയ്ക്കൊള്ളുക. അതാണു നല്ലത്.

ജോണി—അമ്മാച്ചാ! വിവാഹത്തിനു മുമ്പും അങ്ങ് എന്റെ വീട്ടിൽ വരാറില്ലല്ലോ. പിന്നെന്തിന് അതൊരു കാരണമായി പറയുന്നു?

വ. മു—വേണ്ടാ! പോയാലും.

ജോണി—അമ്മാച്ചൻ ഇങ്ങനെ ശാഠ്യം പിടിക്കുന്നതിന് എനിക്കു സങ്കടമുണ്ട്. ഇതു ക്രിസ്തുമസ് കാലമാണ്. അങ്ങ് എന്തെല്ലാം പറഞ്ഞാലും ഞാൻ മുഖം കറുപ്പിച്ചൊന്നും പറയാൻ നിശ്ചയിച്ചിട്ടില്ല. ക്രിസ്തുമസ്സ് പ്രസന്നതയുടെയും പ്രസാദത്തിന്റെയും അവസരമാണ്.

വ. മു—നിറുത്തിയാട്ടെ! ഇവിടെ എനിക്കു പെവിതല കേൾക്കണം!

ജോണി—അങ്ങേയ്ക്കു സന്തോഷപ്രദമായ ഒരു പുതുവൽസരപ്പിറവി കൂടി ആശംസിക്കുന്നു!

വ. മു—പോകാനല്ലേ പറഞ്ഞത്?

ജോണി—മത്തായി! നിനക്കും സന്തോഷപ്രദമായ ഒരു ക്രിസ്തുമസ്സ് ആഘോഷിക്കാനിടവരട്ടെ!

മത്തായി—ജോണിക്കുട്ടിക്കും അതിനു ഭാഗ്യമുണ്ടാകട്ടെ. ദൈവമനുഗ്രഹിക്കും!

വ. മു—ഹോ! എന്തൊരു നാശം!

(ഒരു നിമിഷനേരത്തെ നിശ്ശബ്ദത)

അനാഥമന്ദിരപ്രവത്തകൻ—സാർ, ക്ഷമിക്കണം. ഇതുതന്നെയല്ലേ, വറുഗീസ് ആൻഡ് ചെറിയാൻ കമ്പനി?

വ. മു—അതേ!

അ. പ്ര—ഞാനിപ്പോൾ സംസാരിക്കുന്നത് വറുഗീസ്മാപ്പിളയോടോ അതോ ചെറിയാൻ മാപ്പിളയോടോ?

വ. മാ—ചെറിയാൻമാപ്പിള മരിച്ചിട്ട് ഏഴുകൊല്ലമായി. അതേ, ഇന്നേക്ക് ഏഴുകൊല്ലം തികയുകയാണ്.

അ. പ്ര—വറുഗീസ് മാപ്പിളേ! സന്തോഷത്തിന്റെ അലയടികൾ അന്തരീക്ഷത്തെ പ്രകമ്പനം കൊള്ളിക്കുന്ന ഈ പെരുനാൾ കാലത്ത് നാം അനാഥരെയും അശരണരെയും ഓർത്ത്, അവക്ക് എന്തെങ്കിലും സംഭാവന നൽകി നാളത്തെ ദിവസം അവരെ ധന്യരാക്കുക വലിയൊരു അനുഗ്രഹമാണ്.

വ. മു—അതിനു്!

അ. പ്ര—ഞാൻ ഒരു അനാഥമന്ദിരപ്രവർത്തകനാണ്. അനാഥ കുട്ടികൾക്ക് നാളെ ഒരുനേരം ചതുർവ

...ത്താൽ ... മെന്നു ...
...ച് ഞങ്ങൾ ഒരു സംഭാവന പിരി
ക്കുകയാണ്. അവിടുന്ന് എന്തു തു
കയാണ് നൽകാൻ ഉദ്ദേശിക്കുന്ന
ത്?

വ. മു—ഞാൻ ഒരു കാശും തരി
ല്ല

അ. പ്ര—അവിടുത്തേക്ക് പേരു വെളിപ്പെടുത്താൻ ഇഷ്ടമില്ലായിരിക്കും, അല്ലേ? അതു സാരമില്ല. ഒരു അഭ്യുദയകാംക്ഷിയെന്നോ മറേറാ ചേർത്താൽമതി.

വ. മു—എന്നെ അലട്ടാതെ പുറത്തു കടന്നു പോകൂ! ഞാൻ ക്രിസ്തുമസ്സിനു യാതൊരു മേളത്തിനും ഒരുക്കമില്ല. മടിപിടിച്ച വിഡ്ഢികളെ സന്തോഷിപ്പിക്കാനും എനിക്ക് ഉദ്ദേശമില്ല. ഓരോ വേണ്ടാതനങ്ങളും പറഞ്ഞു നടക്കുന്നു! ഞാൻ യാചകകേന്ദ്രത്തിനു സംഭാവന കൊടുക്കുന്നുണ്ട്. നിവൃത്തിയില്ലാത്തവർ അവിടെച്ചെന്നു കിടക്കട്ടെ.

അ. പ്ര—അവിടെ എല്ലാവർക്കും പ്രവേശം കിട്ടുകയില്ല. അനാഥരുടെ സംഖ്യ അതിലൊക്കെ എത്ര ഇരട്ടി വലുതാണ്! അവിടെച്ചെന്നു പോയി ക്കിടന്നു നരകിക്കുന്നതിനേക്കാൾ മരിച്ചുകളയുകയാണ് ഭേദമെന്നു വിചാരിക്കുന്നവരുമുണ്ട്.

വ. മു—ആഹാ! മരിക്കണമെങ്കിൽ അവനൊക്കെ അങ്ങു മരിക്കട്ടെ ഭൂമിയുടെ ഭാരമെങ്കിലും കുറയുമല്ലോ. പോയാലും!

അ. പ്ര—മുതലാളി! നന്നായിവരട്ടെ. സന്തോഷപ്രദമായ ക്രിസ്തുമസ്സ് നേർന്നുകൊള്ളുന്നു.

വ. മു—നാശം!

[നിശ്ശബ്ദത]

വ. മു—മത്തായി! എടാ, മത്തായി!

മത്തായി—എന്തോ?

വ.മു:-നിനക്കു നാളെ മുഴുവൻ അവധി വേണമെന്നുണ്ടായിരിക്കും?

മത്തായി:-(അധീരനായി) മുതലാളിക്ക് അതു സൗകര്യപ്പെടുമെന്നുണ്ടെങ്കിൽ.....

വ. മു:-എനിക്ക് സൗകര്യമല്ല. പോരെങ്കിൽ, അതിനൊരു ന്യായമൊട്ടില്ലതാനും. നിന്റെ നാളത്തെ ശമ്പളം പിടിച്ചാൽ നിനക്കു വലിപരിഭവമാകും

മത്തായി:-ശരിയാണ, മുതലാളി!

വ. മു:-ഒരു ദിവസം യാതൊരു പണിയും ചെയ്യാഞ്ഞിട്ടും നിന്റെ അന്നത്തെ ശമ്പളം നിനക്കു മുഴുവ നിക്കെന്തു ... പോണെന്നു ... ആലോചിക്കാറില്ലല്ലോ?

മത്തായി:-അതു് ആണ്ടിൽ ഒരിക്കലല്ലേയുള്ളു. മുതലാളീ!

വ. മ:—കൊള്ളാം—ഒന്നാംതരം ന്യായം. ഡിസംബർ 25–ാം തീയതി തോറും ഒരുത്തന്റെ പോക്കററടിച്ചു കാശു പിടുങ്ങുന്ന മാതിരിയാണതു്. ഏതായാലും, നാളെ മുഴവൻ അവധി കിട്ടാതെ നിനക്കു തൃപ്തി വരില്ലായിരിക്കും. മററന്നാൾ പതിവിൽ നേരത്തെ ഇവിടെ എത്തിക്കൊള്ളണം.

മത്തായി:-അങ്ങനെയാകട്ടെ. മുതലാളി, നേരം കണക്കിലധികം ഇരുട്ടിയല്ലോ. ഞാൻ പോകട്ടെ, മുതലാളിക്ക് സന്തോഷപ്രദമായ ക്രിസ്തുമസ്സ് നേരുന്നു

വ. മു:-പോകൂ, നാശം!

[ശബ്ദം നിൽക്കുന്നു.]

[സംഗീതം: ഒരു ക്രിസ്തുമസ്സ് ഗാനത്തിന്റെ അലയൊലി വ്യക്തമായി കേൾക്കാറാകുന്ന പത്തു നിമിഷത്തിനകം അതു നിലയ്ക്കുന്നു. നിശ്ശബ്ദത]

[ഒരുമണി അടിക്കുന്നു. തുടർന്ന് കൂട്ടമണിയടി. നിശബ്ദത. ചങ്ങല നിലത്തിട്ടു വലിക്കുന്ന ശബ്ദം. അതു് അടുത്തടുത്തു വരുന്നു]

വറുഗീസു മുതലാളി (ഭയന്നു ഞെട്ടുന്നു) എന്തു്? പ്രേതമോ? അയ്യോ ചെറിയാന്റെ പ്രേതമാണല്ലോ അതു്. ഞാൻ എന്തു ചെയ്യേണ്ടു?

ചെറിയാന്റെ പ്രേതം:-നിങ്ങൾക്കു വളരെയേറെ ചെയ്യാനുണ്ട്.

വ. മു:-നിങ്ങൾ ആരാണ്?

ചെ. പ്രേ:-ആരായിരുന്നുവെന്നു ചോദിക്കൂ.

വ. മു:-ശരി. നിങ്ങൾ ആരായിരുന്നു?

ചെ. പ്രേ:-ജീവിച്ചിരുന്ന കാലത്തു് ഞാൻ നിങ്ങളുടെ പങ്കുകച്ചവടക്കാരനായിരുന്നു— ചെറിയാൻ മാപ്പിള. ഓർക്കുന്നില്ലേ?

വ. മു:—ഇപ്പോൾ നിങ്ങൾ എന്തിനു എന്നെ ഇങ്ങനെ പേടിപ്പിക്കുന്നു? എന്തു കാര്യത്തിനു്? പ്രേതങ്ങൾ എന്തിനായി ഭൂമിയിൽ സഞ്ചരിക്കുന്നു? എന്റെ അടുക്കൽ എന്തിനു വരണം?

ചെ. പ്രേ:-ഓരോ മനുഷ്യന്റെയും ഉള്ളിലുള്ള ആത്മാവു് തന്റെ സമസൃഷ്ടികളുടെയിടയിൽ ധാരാളം സഞ്ചരിച്ചിരിക്കണമെന്നു് നി വനോടിരിക്കുമ്പോൾ ... ആത്മാവിന് അതു സാധ്യമാ... തെ വന്നാൽ മരണശേഷം അതു ...വത്തിലെ ... യാവു. ജീവിച്ചിരിക്കുന്ന കാലത്തു് നമ്മുടെ വ്യാപാരപരിസരത്തു ചുറ്റിപ്പറ്റിയിരിക്കുന്നിടവും വിട്ടു ഞാൻ അധികമൊന്നും പുറത്തു കടന്നു പോയില്ലോ കാ കണ്ടിട്ടില്ല. അതിന്റെ ഫലമോ? ആയാസകരമായ യാത്രകൾ ഒട്ടധികം ഇനി നടത്തേണ്ടതായിരിക്കുന്നു!

വ. മു—മരിച്ചിട്ട് ഏഴു കൊല്ലമായി. ഈ കൊല്ലമെല്ലാം യാത്രയിലായിരുന്നുവെന്നോ! വളരെ വേഗതയിലാണോ സഞ്ചാരം?

ചെ. പ്രേ:-കാററിന്റെ ചിറകുകളിൽ

വ. മു:-അങ്ങനെയാണെങ്കിൽ മിക്കവാറും സ്ഥലങ്ങൾ ഇതിനകം സഞ്ചരിച്ചു കടന്നുകാണുമല്ലോ

ചെ. പ്രേ—മൂഢനായ മനുഷ്യാ, നിങ്ങൾക്കു മനസ്സിലാകുന്നില്ല ഒരു പുരുഷായുസ്സിലെ കനകാവസരങ്ങൾ മുഴുവൻ നിഷ്ഫലമാക്കിയതിന് എത്രമാത്രം യാത്ര ചെയ്തു. ദുഃഖിച്ചാലും പരിഹാരമാവില്ല! അതേ! ഞാനും ഈ മനുഷ്യനെപ്പോലെതന്നെയായിരുന്നു. ഒരിക്കൽ, ഇതുപോലെ തന്നെ പ്രവർത്തിച്ചിരുന്നു.

വ. മു:-(ശബ്ദം പതറി) ചെറിയാൻ, നിങ്ങൾ എന്നും സമർത്ഥനായ ഒരു വ്യാപാരിയായിരുന്നല്ലോ. നല്ല ഒന്നാംതരമൊരു ബിസിനസ്സുകാരൻ!

ചെ. പ്രേ:-വ്യാപാരം! അതേ. മനുഷ്യവർഗ്ഗത്തെയാണ് ഞാൻ ക്രയവിക്രയം ചെയ്തതു്. അവരുടെ മനുഷ്യത്വത്തെ എന്റെ ബിസിനസ്സിലൂടെ ഞാൻ അവഹേളിക്കുകയായിരുന്നു. അന്നു ഞാൻ അതു മനസ്സിലാക്കിയില്ല. കഷ്ടം! ഞാൻ പറയുന്നതു കേൾക്കൂ എനിക്ക് അനുവദിച്ചിട്ടുള്ള സമയം തീരാറായി. പറയാനുള്ളതു മുഴുവൻ പറഞ്ഞു കേൾപ്പിക്കാൻ നേരമില്ല. വിശ്രമിക്കാനോ ഒരിടത്തു താമസിക്കാനോ എന്നെ അനുവദിച്ചിട്ടില്ല. എവിടെയെങ്കിലും ലേശം സമയം നിൽക്കാൻ പോലും അനുവാദമില്ല. ഞാൻ പറഞ്ഞു തീർക്കട്ടെ!

വ.മു—പറഞ്ഞോളു! ഞാൻ കേൾക്കുന്നുണ്ട്. വളച്ചുകെട്ടി പറഞ്ഞ് എന്നെ വിഷമിപ്പിക്കല്ലേ. കാര്യം

...നിങ്ങൾക്ക് എന്നറിവു ...വേണ്ടി മാത്രമാണ് ഞാ... ഇപ്പോൾ ഈ വഴി വന്നത് ഇ... രീതിയിൽ ...ടതന്ന പ... നിങ്ങൾക്ക് എന്റെ വിധിത ...കിട്ടിയേക്കാനാണ് ഇടയുള്ള ...ഞാൻ വരാതിരിക്കുന്നതിലേക്ക് നിങ്ങൾക്ക് ആ ദുർവ്വിധിയിൽനിന്ന് ...ഷപെടാൻ ഒരവസരം നൽകുകയാണ് ഞാൻ വളരെ ക്ളേശിച്ചു സമ്പാദിച്ച ഒരു മാർഗ്ഗമാണിത്.

വ.മു—കൂട്ടുകാരാ! നിങ്ങൾ എന്നും എന്നോട് നല്ല ഒരു സ്നേഹിതനെപ്പോലെ പെരുമാറിയിരുന്നു. ഞാൻ അതിനു നന്ദി പറയുന്നു.

ചെ.പ്രേ—മൂന്നു പ്രേതങ്ങൾ നിങ്ങളുടെ അടുക്കൽ വരും.

വ.മു—അതാണോ അശനൽകുന്ന അവസരം? പ്രേതങ്ങളെ അയച്ചു എന്നെ അലട്ടുകയോ?

ചെ.പ്രേ—അവർ വരാതിരുന്നെങ്കിൽ, എന്റെ ഈ അലച്ചിലിനിടയാക്കിയ പാതയിൽ നിന്നു് നിങ്ങൾ തെറ്റിമാറുമെന്നു് എനിക്കു തോന്നുന്നില്ല. ആദ്യംത്തെ പ്രേതം നാളെ രാത്രി മണി ഒന്നടിക്കുമ്പോൾ ഇവിടെ എത്തും. രണ്ടാമത്തേതു് മററന്നാൾ രാത്രി അതേ സമയത്തു്, മൂന്നാമത്തേതു്, പിറേറ രാത്രി പന്ത്രണ്ടു മണി അടിച്ചുകഴിഞ്ഞ ഉടനെയും. ഇനിയും എന്നെ കാണുമെന്നു പ്രതീക്ഷിക്കേണ്ട. ...ക്ഷിച്ചിരുന്നോളൂ. നിങ്ങളുടെ സ്വന്തം നന്മയ്ക്കു വേണ്ടിയാണ്!

[ശബ്ദം നിലയ്ക്കുന്നു.]

[സംഗീതം. ഒരു ക്രിസ്തുമസ്സ് ഗാനം അരിച്ചരിച്ചുവരുന്നു. അല്പ നിമിഷത്തിനകം അതു നിലയ്ക്കുന്നു. നിശ്ശബ്ദത.]

[മണി ഒന്നടിക്കുന്നു. നിശ്ശബ്ദത. ചിറകടിയുടെ ശബ്ദം അടുത്തു കേൾക്കാം.]

വ.മു—എന്റെ അടുക്കൽ വരുമെന്നു പറഞ്ഞിട്ടുള്ള പ്രേതമാണോ?

ഭൂതകാല പ്രേതം—അതേ!

വ.മു—നിങ്ങൾ ആരാണ്? അഥവാ, എന്താണ്?

ഭൂ—ഞാൻ ഭൂതകാല ക്രിസ്തുമസ്സിന്റെ പ്രേതമാണ്.

വ.മു—വളരെ പണ്ടകാലത്തെതാണോ?

ഭൂ—അല്ല! നിങ്ങളുടെ ഭൂതകാലം. നിങ്ങൾ ഇപ്പോൾ എന്റെ കൂടെ ...യവയുടെ നിഴൽരൂപങ്ങൾ മാത്രമാണ്. അവയ്ക്കു നമ്മേപ്പോലെ ബോധമുണ്ടാവില്ല. വെറും നിഴൽ മാത്രം.

വ.മു—നിങ്ങൾ എന്തു കാര്യത്തിനു് ഇവിടെ വന്നു?

ഭൂ—നിങ്ങളുടെ നന്മയെ കരുതി എഴുന്നേററ് എന്റെകൂടെ വരൂ! [നിശ്ശബ്ദത.]

വ.മു—(കേണിരന്നുകൊണ്ടു്) അയ്യോ! അമ്മാവേ! ഞാൻ ജനലയ്ക്കൽകൂടി പുറത്തുകടക്കാനോ? ഞാൻ മനുഷ്യനാണ്. വിണുപോയേക്കാനിടയുണ്ട്!

ഭൂ—ഇതാ, എന്റെ കൈ നിങ്ങളുടെ ഹൃദയത്തിലൊന്നു തൊട്ടുവിച്ചാൽ മതി. ഇതും ഇതിലപ്പുറവും നിങ്ങൾക്കു സഹിക്കാറാവും. വരൂ! [നിശ്ശബ്ദത.]

[സംഗീതം. വീണാനാദവും പിയാനോസ്വരവും മന്ദമായി കേൾക്കാം. സംഭാഷണം നടക്കുന്നതിനിടയിലും നേരിയ സ്വരത്തിൽ സംഗീതം കുറെ നിമിഷത്തേക്കുകൂടി തുടരുന്നു.]

ഭൂ—മുതലാളി ഈ കാണിക്കുന്ന ആഫീസു പരിചയമുണ്ടോ?

വ.മു—പരിചയമുണ്ടോന്നോ? ഇവിടെയാണ് ഞാൻ ജോലി അപ്രൻറീസു ചെയ്തതു്! ആഹാ! തോമച്ചേട്ടനാണല്ലോ അവിടെയിരിക്കുന്നതു്. അന്നും വളരെ പ്രായമുണ്ടായിരുന്നു. ഈ വ്യാപാരശാല നടത്തിക്കൊണ്ടിരുന്നതു്. അല്ല. ആ നിൽക്കുന്നതു് മാത്തപ്പനല്ലേ? എന്റെകൂടെ അപ്രൻറീസു ചെയ്തിരുന്ന മാത്തപ്പൻ! ഞങ്ങൾ വലിയ കൂട്ടുകാരായിരുന്നു. അയ്യയ്യോ! (ഭൂതകാലചെയ്തികളെപ്പററി ചിന്തിച്ചുകൊണ്ടു് ഒരു നിമിഷം നിൽക്കുന്നു.) അക്കാലത്തു് ക്രിസ്തുമസ്സിനും മററും എന്തെന്തു സൽക്കാരങ്ങളാണ് ഞങ്ങൾക്കു് തോമാച്ചേട്ടനും ചെറുച്ചിച്ചേടത്തിയും കൂടി നൽകിയിരുന്നതു്! ഹാ! ഒരൊററ കുടുംബം പോലെയായിരുന്നു ഞങ്ങൾ! സന്തുഷ്ടിനിറഞ്ഞ കാലങ്ങൾ! അമ്മാവേ! അതു് ആനന്ദത്തിന്റെ നാളുകളായിരുന്നു, ആ ക്രിസ്തുമസ്സ് ദിനങ്ങൾക്കു് ഞങ്ങൾ തോമാച്ചേട്ടനോട്ടു് എത്രയധികം കടപ്പെട്ടിരിക്കുന്നെന്നോ!

ഭൂ—ഓ! ഇതു മണ്ടന്മാരെ നന്ദിയുള്ളവരാക്കാൻ പററിയ ഒരു നിസ്സാരസംഗതി! ...ന്നു എന്തു...?

വ.മു—നിങ്ങളെ സന്തോഷിപ്പിക്കാൻ വൃദ്ധൻ തോമാച്ചേട്ടൻ നാലഞ്ചു രൂപാ ക്രിസ്തുമസ്സിനു ചെലവാക്കിക്കാണും, അതൊരു വലിയ കാര്യമാണോ അതിനു് അങ്ങേരെ ഇത്രവളരെ പ്രശംസിക്കാനെന്തിരിക്കുന്നു?

ഭൂ—അങ്ങനെയല്ല. ഞങ്ങളെ സന്തുഷ്ടനാക്കാനോ അസന്തുഷ്ടനാക്കാനോ അങ്ങേക്കു കഴിയുമായിരുന്നു. ഞങ്ങളുടെ ജോലി ക്ളേശകരമാക്കാനും നേരെ മറിച്ചു ആയാസരഹിതമാക്കാനും തോമാച്ചേട്ടനു് സ്വാതന്ത്ര്യമുണ്ട്. അതൊരു മുഷിപ്പനായ അദ്ധ്വാനമോ രസപ്രദമായ തൊഴിലോ ആക്കിത്തീർക്കാനും ചേട്ടനു കഴിവുണ്ടായിരുന്നു. അധികം കൊടുക്കുന്നതിലല്ല ചേട്ടന്റെ സാമർത്ഥ്യം, ആ നോട്ടത്തിലും സംസാരത്തിലുമാണ് ശക്തി. ഹാവൂ! ഇന്നും മറക്കാനാവില്ല;— സ്നേഹം നിറഞ്ഞ ആ നോട്ടങ്ങളും കാരുണ്യമൂറുന്ന ആ വാക്കുകളും! ഓരോന്നോരോന്നായി എടുത്താൽ തീരെ നിസ്സാരമാണെന്നുതോന്നും എന്നാൽ അവയുടെ ആകെത്തുക അളവില്ലാത്തവണ്ണം ഭരിച്ചതാണ്", തോമാച്ചേട്ടൻ ഞങ്ങൾക്കു നൽകിയ സന്തോഷം ഒരു വലിയ നിധി തരുന്നതിനേക്കാൾ വലയേറിയതായിരുന്നു.

[നിറുത്തുന്നു]

ഭൂ—എന്തുപററി?

വ. മു—ഓ, പ്രത്യേകിച്ചൊന്നുമില്ല.

ഭൂ—അതല്ല; എന്തോ കാര്യമുണ്ട്.

വ. മു—ഒന്നുമില്ല. എന്റെ ക്ളാർക്കിനോടു് ഒന്നുരണ്ടു വാക്കുകൾ പറഞ്ഞാൽ കൊള്ളാമെന്നു തോന്നി. അത്രമാത്രം.

ഭൂ—എന്റെ സമയം തീരാൻ പോകുന്നു! വേഗം വരൂ! എന്റെ ഒപ്പം നടക്കൂ!

[സംഗീതം. ഒരു നിമിഷനേരം നിശ്ശബ്ദത]

ഭൂ—വറുഗീസ് മുതലാളി, ഈ രംഗം ഓർമ്മയുണ്ടോ?

വ. മു—അല്ലാ! അതു ഞാൻ തന്നെയാണല്ലൊ. എന്റെ യുവത്വത്തിലെ രൂപം. അടുത്തുനിൽക്കുന്നതു് ഞാൻ പ്രേമിച്ചിരുന്ന യുവതിയും!

[സംഗീതം. ഒരു പ്രേമഗാനം. സംഭാഷണത്തിനിടയിലും സംഗീതം തുടരുന്നു.]

(തുടരും)

# അവരുടെ ആ ചമട് ഒന്നിറക്കിവയ്ക്കാൻ സഹായിക്കണേ!

(ലളിത)

'ലളിതേ! ക്രിസ്തുമസ്സിനു മേളമൊക്കെ കുറച്ചിട്ട് പാവപ്പെട്ടവരുടെ കാര്യം കൂടെ കുറച്ചൊക്കെ നോക്കാൻ കൂട്ടുകാരികളോടു പറയൂ.''

അമ്മായിയുടെ സ്വരം വിഷാദാകലർന്നതായിരുന്നു തന്റെ ജീവിതത്തിലെ സുഖസൗകര്യങ്ങൾപോലും കഷ്ടപ്പെടുന്നവരുടെ വേദന ശമിപ്പിക്കാനും കരയുന്നവരുടെ കണ്ണുനീരൊപ്പുന്നതിനും വിശന്നു ദാഹിക്കുന്നവരുടെ വിശപ്പും ദാഹവും തീർക്കാനും സദാ ചെലവഴിച്ചുകൊണ്ടു ജീവിക്കുന്ന ആ ത്യാഗിനിയുടെ മിതഭാഷണം അത്യധികം വാചാലവും ഹൃദയത്തിലേക്കു ആഞ്ഞിറങ്ങുന്നതുമായിരുന്നു. അമ്മായി തുടർന്നു: ''കഷ്ടത പെരുകിക്കൊണ്ടിരിക്കുകയാണ്. എന്തുമാത്രം പേരാണ് ഭിക്ഷയാചിച്ചുകൊണ്ടുവരുന്നത്! വൈ. എം. സി. ഏ. കളും വൈ. ഡബ്ളിയൂ. സി. ഏ കളും മററു സംഘടനകളുമെല്ലാം ഒത്തൊരുമിച്ചു പ്രയത്നിക്കേണ്ട ഒരു കാര്യമാണിത്. ക്രിസ്തുമസ്സിനു എല്ലാവരും വെടിക്കെട്ടും പൂത്തിരിയും അട്ടഹാസവും കുറേ കുറച്ച്, പാവപ്പെട്ടവരുടെ കാര്യത്തിൽ കൂടുതലായി ശ്രദ്ധിക്കട്ടെ.''

അമ്മായിയുടെ മനസ്സിനെ അന്നു പ്രത്യേകിച്ചു ദണ്ഡിപ്പിക്കുന്ന ഒരു സംഭവമുണ്ടായി. 70 കഴിഞ്ഞ ഒരു സാധു കിഴവി വന്ന് അവളുടെ ശോകകഥ വിവരിച്ചുകേൾപ്പിച്ചിട്ടു പോയതേയുള്ളു. അവളുടെ മകൾക്ക് ഏഴു കുട്ടികളുണ്ട്. മകളുടെ ഭർത്താവിന്റെ ജോലി നഷ്ടപ്പെട്ടിട്ട് ഏതാനും മാസമായി. ആദായമാർഗ്ഗം യാതൊന്നുമില്ല. ആ കിഴവിയുടെ ചങ്കുപൊടിയുകയാണ്. താൻ ഓമനിച്ചു വളർത്തി കെട്ടിച്ചുവിട്ട പൊന്നുമകളും അവളുടെ ഭർത്താവും ഏഴു പേരക്കിടാങ്ങളും പട്ടിണിയാണ്—മുഴപ്പട്ടിണി! അതും എവിടെ! നാഗരികതയുടെ ഉന്നത നിലയിലെത്തിയെന്നഭിമാനിക്കുന്ന, സുറിയാനിക്രിസ്ത്യാനിയുടെ നല്ല പാരമ്പര്യങ്ങളുടെ പുണ്യഭൂമിയെന്നവകാശപ്പെടുന്ന, ധനപ്രതാപങ്ങളുടെ കളിത്തൊട്ടിലായി പ്രകീർത്തിക്കപ്പെടുന്ന, സുഖലോലുപമായ പട്ടുസാരികളുടെയും തരിവളകളുടെയും പുതിയ മോഡൽകാറുകളുടെയും വിഹാരരംഗമായ, പരിഷ്കൃതനഗരത്തിന്റെ ഒത്ത മദ്ധ്യത്തിൽത്തന്നെ.

അമ്മായിയുടെ ആ സ്വരം ഇപ്പോഴും ചെവികളിൽ മാറെറാലിക്കൊള്ളുകയാണ്. ''ലളിതേ ക്രിസ്തുമസ്സ് ഉൽസവകാലത്തു് ആർഭാടങ്ങൾ കുറേ കുറച്ച്, പാവപ്പെട്ടവരെ കൂടുതലായി കരുതാൻ കൂട്ടുകാരികളോടു പറയൂ.!'

* * *

ചങ്ങനാശ്ശേരിമെത്രാപ്പോലീത്താ മാർ മാത്യു കാവുകാട്ടു തിരുമേനിയുടെ ഇടയലേഖനത്തിലൊരു ഭാഗം ഈ സന്ദർഭത്തിൽ ശ്രദ്ധേയമായി തോന്നി:

''വീടില്ലാത്തവർക്കു വീടുണ്ടാക്കിക്കൊടുക്കുവാൻ ഓരോ ഇടവകയിലും ഒരു പഞ്ചവൽസരപദ്ധതി ആരംഭിക്കണം. സാമാന്യം സാമ്പത്തികക്കഴിവുള്ള 120 ഇടവകകൾ ഈ അതിരൂപതയിലുള്ളവ ഓരോന്നും ശരാശരി ആണ്ടുതോറും 5 വീടുകൾ നിർമ്മിക്കുകയാണെങ്കിൽ അഞ്ചു കൊല്ലംകൊണ്ട് 3000 വീടുകൾ പണിയാൻ കഴിയും......''

ഇടയലേഖനത്തിന്റെ മറെറാരു ഭാഗത്തു് ഇപ്രകാരം പറയുന്നു:

''ഓരോ ഇടവകയിലും രോഗംകൊണ്ടും ദാരിദ്ര്യംകൊണ്ടും വളരെയധികം വലയുന്നവരുണ്ട്. അതുപോലെ തന്നെ സാമ്പത്തികമായ അവശതകൊണ്ടു പെൺകുട്ടികളെ വിവാഹം കഴിപ്പിച്ചയക്കുവാൻ നിർവാഹമില്ലാതെ വിഷമിക്കുന്നവരുമുണ്ട്. ഇങ്ങനെയുള്ളവരെ സഹായിക്കുവാൻ ഓരോ ഇടവകപ്പള്ളിയിലും ഒരു ''ജീവകാരുണ്യഫണ്ട്'' ഏർപ്പെടുത്തേണ്ടതാണ്. പള്ളിയുടെ വരവിൽ അഞ്ചു ശതമാനം ഈ ഫണ്ടിൽ ചേർക്കാവുന്നതാണ്......''

ഈ ക്രിസ്തുമസ്സ്കാലത്തു്, കാലിത്തൊഴുത്തിൽ നിരാലംബനായി പിറന്നവിനെ, വിശ്വ...വിന്റെ ജന്മദിനമാഘോഷ... ഈ വേളയിൽ, സുറിയാനി ക്രി...സ്ത്യാനികളുടെ സവിശേഷശ്രദ്ധയെ ക്ഷണിക്കുന്ന ഒരു ഇടയലേഖനമാണതു്, സംശയമില്ല.

* * *

''ഉന്നതങ്ങളിൽ ദൈവത്തിനു മഹത്വം,
ഭൂമിയിൽ സമാധാനം. മനുഷ്യർക്കു സംപ്രീതിയും.''

ക്രിസ്തുമസ്സ്‌രാത്രിയിൽ ആലപിക്കപ്പെട്ട ഗാനത്തിന്റെ സാരമിതാണ്. സ്വർല്ലോകഗായകന്മാർ ദൈവത്തെ മഹത്വപ്പെടുത്തി. അവരുടെ ഗാനസ്വരം സ്വർഗ്ഗസീമകളെ അതിലംഘിച്ചു. ഭൂമിയിലേക്കു പ്രവഹിച്ചു. അതു്, വേദനപൂണ്ടു കേഴുന്ന ലോകത്തെ സമാശ്വസിപ്പിച്ചു. ലോകം ആ നാകഗാനം ശ്രവിച്ചു കോൾമയിർക്കൊണ്ടു

* * *

ലോകത്തിനു് ഒരു സന്ദേശം ആ ഗാനത്തിലുണ്ട്. ''മനുഷ്യർക്കു സമാധാനവും സംപ്രീതിയു''മാണു് ഗായകർ ആശംസിക്കുന്നതു്. ദൈവികസ്നേഹത്തിന്റെ ഏററവും മികച്ച തെളിവ് ലോകത്തിലേക്ക് അയയ്ക്കപ്പെട്ടു. ''നിങ്ങൾക്കു് ഇന്നൊരു രക്ഷകൻ ജനിച്ചിരിക്കുന്നു. അദ്ദേഹം ക്രിസ്തുവെന്ന പ്രഭു അത്രെ.'' സംപ്രീതി, സന്മനോഭാവം എന്നിവയുടെ വാഗ്ദാനമാണിവിടെ ലഭിക്കുന്നതു്. ആ രണ്ടു ഗുണങ്ങളും വളർത്തുന്നതിൽ നാം എത്രമാത്രം ശ്രദ്ധിക്കാറുണ്ട്? അതിൽ നാം ജാഗ്രത കാണിക്കാത്തപക്ഷം, സമാധാനത്തിന്റെ ലോകം സൃഷ്ടിക്കുകയെന്ന ദൈവഹിതത്തെ നാം തടസ്സപ്പെടുത്തുകയായിരിക്കും ചെയ്യുന്നതു്.

* * *

''നാം ബേതലഹേമോളം ചെന്നു് കർത്താവു നമ്മോടറിയിച്ച ഈ സംഭവം കാണണം.''

ആ പുൽത്തൊട്ടിയിലേക്കു് ദൃഷ്ടികളെ പായിക്കുന്നതിനുള്ള ഒരാഹ്വാനമാണിതു്. ''മതിലേരികൾ ഉള്ള'' നസ്രാണിക്രിസ്ത്യാനി, ''ഒരിക്കലായി ഭരമേല്പിക്കപ്പെട്ട'' വിശ്വാസത്തിന്റെ നിത്യനൈർമ്മല്യത്തിൽ അഭിമാനംകൊള്ളുന്ന കേരളക്രൈസ്തവർ, ആഢ്യബ്രാഹ്മണകുലത്തിൽനിന്നുള്ള ജന്മത്തിൽ പുകൾച്ചുകൊള്ളുന്ന ക്രിസ്ത്യാനിയുവാവു്, ആണ്ടിലൊരിക്കലെങ്കിലും, ആ വിനീതമായ, സാധുസാധാര

...ന്നതിലെ പുൽ ...സന്ദർശിക്കേണ്ടതു് അവ ...മാണ്. സാധാരണക്കാരുടെ കൂടെ, പാപികളുടെയും ചുങ്കക്കാരുടെ സാന്നിദ്ധ്യത്തിന്, പാവപ്പെട്ട കർഷകഗൃഹത്തിലും മുക്കുവന്റെ ചാളയിലും, സമഭാവേന കയറിയിറങ്ങി, പെരുമാറിപ്പോന്ന ഒരു ആശാരിച്ചെറുക്കന്റെ ജന്മദിനമാണ് നാം ...തന്നെ ആഘോഷിക്കാൻ പോകുന്നതു്. സാധാരണക്കാരാണ് ആ യുവാവിന്റെ ചുറ്റുമെ ഓടിയെത്തുന്നതു്. സാധാരണക്കാരായ കർഷകരും മുക്കുവരുമായിരുന്നു അദ്ദേഹത്തിന്റെ സഹചാരികൾ. ആ സാധാരണക്കാരിൽ ഒരുവനായിട്ടാണ് അദ്ദേഹം ജീവിച്ചതു്. സാധാരണക്കാരുടെ നേർക്കുള്ള നമ്മുടെ പ്രതികരണമെന്താണ്?

രണ്ടു ക്രിസ്ത്യയസ്ഥാപനങ്ങളിൽ പരിശീലനം നേടി, ഇന്നു ജീവിതത്തിന്, സുഖമായികഴിയുന്ന ഒരു വനിത അടുത്തയിട ഒരു സംഭാഷണവേളയിൽ ഇപ്രകാരം പറഞ്ഞു:

“ലളിതേ, ഒരു കാര്യം. ഒരുവശം മാത്രം മനസ്സിലാക്കിക്കൊണ്ടു നീ അഭിപ്രായം പറയരുതു്. എനിക്കു അറിയാം, നീ ഇപ്പോൾ വാനോളം പുകഴ്ത്തുന്ന ഈ കൊച്ചമ്മമാരുടെ മനസ്സിനകത്തെന്താണുള്ളതെന്നു്. കടുത്ത വിഷമാണവിടെ! കാകോളം!! നിനക്കറിയാമോ? നീ പുകഴ്ത്തുന്ന ഈ കൊച്ചമ്മമാരുമായി ഞാൻ അടുത്തു പരിചയിച്ചവളാണ്. അന്നു് ഞാൻ തീ തിന്നുകയായിരുന്നു. ഇന്നു നീ കാണുന്ന ഈ സൗഖ്യസൗകര്യങ്ങളൊന്നും എനിക്ക് ഇല്ലാതിരുന്ന ഒരു കാലമുണ്ട്. ഞാൻ ഒരിടത്തരം കർഷകകുടുംബത്തിലാണു പിറന്നതു്. എന്നെ വിദ്യാഭ്യാസം ചെയ്യിക്കാൻ എന്റെ അമ്മ വളരെ ബുദ്ധിമുട്ടി. നീ ഇപ്പറയുന്ന കൊച്ചമ്മമാരുണ്ടല്ലോ, അവർക്ക് അന്നെന്നോടു് എന്തു പുച്ഛമായിരുന്നെന്നോ! പണക്കാരുടെ മക്കളെ അവരെടുത്തു നെറുകയിൽ വച്ചുകൊള്ളും. എന്തൊരു ഭക്തിയാണവർ നടിക്കുന്നതു്! ഇന്നവർക്കെന്നെ കമ്മിററിയിൽ വേണം!”

പണസ്സഞ്ചിയുടെ വലുപ്പച്ചെറുപ്പം മനുഷ്യരുടെ നേർക്കുള്ള മനോഭാവത്തിൽ മാററം വരുത്താൻ നമ്മെ പ്രേരിപ്പിക്കുന്നുണ്ടോ?

* * *

“നമുക്ക് ഒരു ശിശു ജനിച്ചിരിക്കുന്നു. നമുക്ക് ഒരു പുത്രനെ നല്കിയിരിക്കുന്നു.........അത്ഭുതൻ, ഉപദേഷ്ടാവ്, ശക്തനായ ദൈവം, നിത്യനാം പിതാവ്, സമാധാനത്തിൻ പ്രഭു എന്നായിരിക്കും അദ്ദേഹത്തിന്റെ നാമധേയം.”

നന്ദിനിറഞ്ഞ ഹൃദയത്തോടെ ഈ ക്രിസ്തുമസ്സ്ദിനത്തിൽ നാം ദൈവത്തെ സ്തുതിക്കണം. ദ്വേഷം, ദുഃഖം, ശങ്ക തുടങ്ങിയവ തുടച്ചുനീക്കുന്നതിന് ഒരുമിച്ചുള്ള പ്രവർത്തനമാവശ്യമാണ്. മാലാഖമാരുടെ സ്തോത്രഗീതം ഈ ആശയമാണ് ദിഗന്തങ്ങളിൽ പ്രകീർത്തിക്കുന്നതു്. സമാധാനപ്രഭുവിന്റെ ആഗമനത്തിന്നുവേണ്ടി ലോകത്തെ ഒരുക്കുന്നതിനുള്ള ഉൽബോധനമാണ് ഓരോ ക്രിസ്തുമസ്സും നൽകുക.

* * *

ബേതലഹേമിലെ വഴിയമ്പലം സൂക്ഷിപ്പുകാരനെ നാം കുററപ്പെടുത്താറില്ലേ? അയാൾ നിർദ്ദയനും നിഷ്ഠുരനുമാണെന്നു നാം വിധിയെഴുതാറില്ലേ? ഗർഭിണിയായ മറിയയുടെ മുമ്പിൽ അയാൾ വാതിലടച്ചുകളഞ്ഞതിൽ നാം കുപിതരാകാറില്ലേ?

പക്ഷേ, ഇന്നു നാം എന്താണുചെയ്യുന്നതു്? ബാഹ്യമായി നാം ക്രിസ്തുമസ്സ് മംഗളമായി ആഘോഷിക്കുന്നു. ലോകരക്ഷിതാവിന്റെ അവതാരത്തെ നാം പാടിപ്പുകഴ്ത്തുന്നു. പക്ഷേ, നാം നെഞ്ചത്തുകൈവച്ചുകൊണ്ടു ചോദിക്കു, നമ്മുടെ ഹൃദയമെവിടെയാണ്? ക്രിസ്തുവിനു് പ്രവേശിക്കാൻ അവിടെ സ്ഥലമൊരുക്കീട്ടുണ്ടോ? അദ്ദേഹത്തിനു കടന്നുവരാൻ തക്കവണ്ണം അവിടം അടിച്ചുതളിക്കുകയെങ്കിലും ചെയ്തിട്ടുണ്ടോ?

* * *

ആ പുൽത്തൊട്ടിയിൽ കിടന്നു് ഒരു ശിശു കുഞ്ഞിക്കാലും കൈയും കുടഞ്ഞു കരയുന്നു. ത്യാഗസുന്ദരമായ ആ ധന്യ ജീവിതത്തിന്റെ മുമ്പിൽ നാം കൈകൾ കൂപ്പിപ്പോകും. കഷ്ടതകളനുഭവിക്കുന്നവരെ തേടിപ്പിടിച്ചു്, സുസ്മേരവദനരായി അവരെ സഹായിക്കാൻ വെമ്പൽകൊള്ളുന്ന കാഴ്ച എത്ര ഹൃദയാവർജ്ജകമാണ്! നാം അനുഭവിക്കുന്ന കഷ്ടതകൾ, മററുള്ളവരുടെ നേർക്ക് ദയയും അനുകമ്പയും പ്രദർശിപ്പിക്കാൻ നമ്മെ സഹായിക്കട്ടെ. ദയയോടുകൂടിയ പെരുമാററംകൊണ്ടും സഹായിക്കുന്നതിനുള്ള സന്നദ്ധതകൊണ്ടും മററുള്ളവരുടെ ചുമടി...ന്റെ ഭാരം കഴിയുന്നത്ര ലഘൂകരിക്കാൻ നമുക്കു ശ്രമിക്കാം.

അമ്മായിയുടെ വേദന നിറഞ്ഞ ആ വാക്കുകൾ വീണ്ടും വീണ്ടും ചെവികളിൽ വന്നലയ്ക്കുകയാണ്. “ഈ ക്രിസ്തുമസ്സാഘോഷത്തിൽ, പാവപ്പെട്ടവരെക്കൂടി അന്വേഷിക്കാൻ കുട്ടികളോടു പറയൂ.”

---

## സഭാസമാധാന വാർഷികം

മലങ്കരസഭയിൽ സമാധാനം കൈവരുത്തുന്നതിനു മുൻകൈയെടുത്തു പ്രവർത്തിച്ചു്, ഉപവാസയജ്ഞംകൊണ്ടും മററും പ്രകീർത്തിതമായ പുത്തനങ്ങാടി കുരിശുപള്ളിയിൽ സമാധാനത്തിന്റെ വാർഷികം ഡിസംബർ 16—ാംതിയതി കൊണ്ടാടിയിരിക്കുന്നു. മാർ ക്ലീമീസ് മെത്രാപ്പോലീത്താതിരുമേനി വിശുദ്ധകുർബാന അനുഷ്ഠിക്കുകയും അനന്തരം കൂടിയ പൊതുയോഗത്തിൽ തിരുമേനി അദ്ധ്യക്ഷത വഹിച്ചു സാരഗർഭമായ ഒരു പ്രസംഗം ചെയ്യുകയും ചെയ്തു. യോഗത്തിൽ പീസ്ലീഗ് പ്രസിഡണ്ട് ശ്രീ. റ്റി. എം. ചാക്കോയും വികാരി ദിവ്യശ്രീ വി. ജെ. ഗബ്രിയേലും ഓരോ പ്രസംഗം ചെയ്തു.

അരശതാബ്ദക്കാലമായി മലങ്കരസുറിയാനിസഭയിൽ നിലനിന്നിരുന്ന അന്തഃഛിദ്രങ്ങൾ അവസാനിച്ചു സഭയിൽ ഐകമത്യം കൈവളർത്തിയ പരിശുദ്ധ പാത്രിയർക്കീസ്ബാവാ തിരുമേനിയോടും പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയോടും യോഗത്തിനുള്ള നിസ്സീമമായ കൃതജ്ഞതയെ രേഖപ്പെടുത്തിക്കൊണ്ടുള്ള പ്രമേയം പാസാക്കി.

## ക്രിസ്ത്യൻ ട്രാക്ട് സൊസൈററി, കോതമംഗലം

സുവിശേഷസത്യങ്ങൾ പ്രചരിപ്പിക്കണമെന്ന ഉദ്ദേശത്തോടെ 1955—ൽ സ്ഥാപിച്ചിട്ടുള്ള ഒരു സ്ഥാപനമാണിതു്. ‘ജീവിക്കുന്ന ക്രിസ്തു’ ‘ക്രിസ്തു മൂലമുള്ള രക്ഷ’, ‘നിങ്ങളുടെ ജീവൻ എങ്ങനെയുള്ളതു്’, ‘അൽഭുതപുരുഷനായ ക്രിസ്തു’ എന്നിങ്ങനെ നാലു ലഘുലേഖകൾ ഇ

(ശേഷം 22-ാം പേജിൽ)

# ... ധാരണകൾ

എസ്. കെ.

**മന്ദഗതി**

സ്റ്റുഡന്റു കോൺഫറൻസുകളിലും യുവജനസമാജങ്ങളിലും ചുരുക്കം ചിലപ്പോൾ സണ്ടേസ്കൂളിലെ മുതിർന്ന ക്ലാസ്സുകളിലും ചിന്താശീലരായ ചെറുപ്പക്കാർ ഇടയ്ക്കിടയ്ക്ക് ഉന്നയിക്കാറുള്ള ഒരു ചോദ്യമാണ്: "നാം ഇങ്ങനെ നിങ്ങിയാൽ മതിയോ? നമ്മുടെ ജീവിതം ഈ നിലയിൽ പോയാൽ എങ്ങനെയാണ് ദൈവരാജ്യം ഒരു വാസ്തവമായിത്തീരുക? സഭ ഈ വിധത്തിൽ കഷ്ടിപിടിഞ്ഞും വഴക്കടിച്ചും കഴിഞ്ഞാൽ ക്രിസ്തുവിന്റെ ജോലി ഒന്നുമൊന്നുമാകാതെ കിടന്നുപോകുകയില്ലേ?"

തികഞ്ഞ ആത്മാർത്ഥതയിൽനിന്ന് ഉയിരെടുക്കുന്ന സംശയങ്ങളാണിവ. ക്രിസ്തുവിന്റെ പ്രബോധനങ്ങളുടെ വെളിച്ചത്തിൽ ക്രിസ്ത്യാനികളുടെ പ്രവർത്തനത്തിന്റെ ഗതിവേഗം തീരെ അപര്യാപ്തമാണെന്നുള്ള തോന്നൽ അവക്കുണ്ടായതിന്റെ ഫലമായിരിക്കണമത്. ഈ രീതിയിൽ മുമ്പോട്ടുപോയാൽ ദൈവരാജ്യസ്ഥാപനത്തിന് ലക്ഷക്കണക്കിനോ കോടിക്കണക്കിനോ കൊല്ലങ്ങൾ വേണ്ടിവരുമല്ലോ എന്നാണവരുടെ സംശയം. രണ്ടായിരം കൊല്ലമായിട്ടും സ്ഥിതിഗതികൾ ഇന്നത്തെ നിലയിൽ മാത്രമേ എത്തീട്ടുള്ളുവെങ്കിൽ ഇനിയും എന്നാണ് കാര്യങ്ങൾ ശരിപ്പെട്ടുവരാൻ പോകുന്നതെന്ന് അവർ അക്ഷമയോടെ ചോദിക്കുന്നു.

മുൻപറഞ്ഞ സംശയങ്ങൾക്ക് ചിലർ ഈ വിധത്തിലുള്ള മറുപടി നൽകികേട്ടിട്ടുണ്ട്. "സ്നേഹിതാ! അക്ഷമനാകാതെ! ക്രിസ്തു ഭൂമിയിൽ അവതരിച്ചു സഭ സ്ഥാപിച്ചിട്ട് രണ്ടായിരം വർഷങ്ങൾ ഇനിയും തികഞ്ഞിട്ടില്ലല്ലോ. പ്രപഞ്ചമുണ്ടായി എത്രയോ ലക്ഷം വർഷത്തിനു ശേഷമാണ് തന്റെ പുത്രനെ ലോകത്തിലേക്കയക്കാൻ ദൈവത്തിനു തിരുമനസ്സായത്! അപ്പോൾ നമ്മുടെ ഈ വർഷവും കാലപരിഗണനകളുമൊന്നും ദൈവത്തിന്റെ ദൃഷ്ടിയിൽ വലിയ കഥയൊന്നുമല്ല."

മററു ചിലരുടെ മറുപടി ഈ വിധത്തിലാണ്; "ക്ലേശിക്കാതെ! സഭ ദൈവം തമ്പുരാന്റേതാണ്. അദ്ദേഹത്തിന് അതിനെപ്പററി ഒരു പ്ലാനും പരിപാടിയുമൊക്കെയുണ്ട്. അതനുസരിച്ച് കാര്യങ്ങൾ നടക്കും. നേരെമറിച്ച്, നമ്മൾ ഇവിടെക്കിടന്നു വേവലാതിപ്പെട്ടന്നതുകൊണ്ടൊന്നും യാതൊരു പുണ്യവുമില്ല. നശിച്ചുപോകുന്ന ഓരോ മനുഷ്യനെപ്പററിയും നമുക്കുള്ളതിനെക്കാൾ എത്രയോ മടങ്ങു കൂടുതൽ ഉൽക്കണ്ഠയും വേദനയും ദൈവത്തിനുണ്ടായിരിക്കും! ദൈവത്തിന്റെ പരിപാടിയനുസരിച്ചു കാര്യങ്ങൾ നടക്കും. അദ്ദേഹത്തിന്റെ കൈയ്ക്കു പിടിച്ചു പ്രവർത്തിപ്പിക്കാൻ നാം ഒരുമ്പെടേണ്ടതില്ല. സമാധാനമായി അടങ്ങിയൊതുങ്ങി കഴിഞ്ഞോളൂ. എല്ലാം നേരെയാവും"

ആത്മാർത്ഥതയിൽനിന്ന് ഉറവെടുത്ത സംശയത്തിന് അർദ്ധസത്യങ്ങൾ നിറഞ്ഞ മറുപടി മതിയായ സമാധാനമാവുമെന്ന് ആരും വാദിക്കുമെന്നു തോന്നുന്നില്ല. മാത്രമല്ലാ ആ മറുപടി ദൈവത്തിന്റെ വാസ്തവത്തിലുള്ള രൂപത്തെപ്പററി വളരെ തെററായ ഒരുധാരണ കേൾവിക്കാരന്റെ മനസ്സിൽ നട്ടുവളർത്തുന്നതിനും ഇടയാക്കിയേക്കാം. അങ്ങനെ പ്രത്യക്ഷത്തിൽ ഗുണം ചെയ്യുന്നില്ലെന്നു മാത്രമല്ല: പരോക്ഷമായി അതു് ദോഷത്തിന് ബീജാവാപം ചെയ്യുന്നതിനുമിടയുണ്ട്.

നേരല്ലേ? നാമെന്തിനു ധൃതിവയ്ക്കുന്നു? പ്രശാന്തഗംഭീരനായ സർവലോകസമ്രാട്ട് അദ്ദേഹത്തിന്റെ നിഷ്കൃഷ്ടമായ പരിപാടിയനുസരിച്ചു പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു, ധൃതഗതിയിലുള്ള എടുത്തുചാട്ടമൊന്നും അദ്ദേഹത്തിനിഷ്ടമല്ല. എല്ലാത്തിനും ഒരു ചിട്ടയും നടയുമുണ്ട്; നിയതമായ ഒരു സംവിധാനക്രമമുണ്ട്; താളലയ സമ്മിളിതമായ ഒരു ലാസ്യത്തിന്റെ മനോരഞ്ജകമായ ചുവട്ടുവയ്പിന്റെ മനോഹാരിതയുണ്ട്. പിന്നെ നാം ...പെട്ട. അതിന്റെ ... ഗതിയിൽ അലമ്പുണ്ടാക്കണോ?

അപ്പോൾ, ആ ധാരണയനുസരിച്ചുള്ള ദൈവം മന്ദഗതിയുടെ ദൈവമാണ്: അവധാനതയാണ് അദ്ദേഹത്തിന്റെ പ്രധാന ഗുണം. ഒരു കാര്യത്തിലും വേവലാതിയില്ല. എന്തുതന്നെ സംഭവിക്കട്ടെ, അദ്ദേഹം സമചിത്തതയോടെ, അക്ഷോഭ്യനായിരിക്കുന്നുണ്ടാവും. പിന്നെ എന്തിന് കീടസദൃശനായ മനുഷ്യൻ ഇവിടെക്കിടന്ന്, പ്രവർത്തനത്തിനു വേഗത പോരെന്നു പറഞ്ഞു ബഹളം വയ്ക്കുന്നു?

ദൈവത്തിനു ഒരു കാര്യത്തിലും ധൃതിയില്ല. കാര്യങ്ങൾ മന്ദഗതിയിൽ അടിവച്ചുനീങ്ങിയാൽ മതി സംഖ്യയുടെ കാര്യത്തിലും അദ്ദേഹത്തിന് ഉൽക്കണ്ഠയില്ല. രക്ഷിക്കപ്പെടുന്നവരുടെ സംഖ്യ കുറഞ്ഞിരിക്കും. ധൃതി കൂട്ടിയതുകൊണ്ട് അതു മാറിക്കിട്ടാൻ പോകുന്നുണ്ടോ? ഒരിക്കലുമില്ല.

നാഴികമണി നോക്കി ജോലി ചെയ്യുകയോ ജോലി ചെയ്യിക്കുകയോ ദൈവത്തിന്റെ സ്വഭാവത്തിൽ പെട്ടതല്ല. നേരം പോയല്ലോ, അതുകൊണ്ട് ചെയ്യുന്ന പണിയുടെ വേഗത സ്വല്പമൊന്നു വർദ്ധിപ്പിച്ചേക്കാം, എന്നൊന്നും അദ്ദേഹം ചിന്തിക്കാറില്ല, എട്ടുംപൊട്ടും തിരിയാത്ത മനുഷ്യന് മാത്രമേ ആ വിധത്തിൽ ചിന്തിക്കാൻ സാധിക്കൂ.

എന്നാൽ എന്താണ് വാസ്തവം? മുകളിൽ വരച്ച ചിത്രങ്ങളിലൊക്കെ ദൈവവദനത്തിന്റെ കേവലം പ്രാകൃതമായ രൂപം മാത്രമേ കാണാൻ സാധിക്കുന്നുള്ളു. മനുഷ്യവർഗ്ഗത്തെപ്പററിയുള്ള ഉത്ക്കടമായ ഉൽക്കണ്ഠയുടെ ഫലമായിട്ടാണ് ദൈവം തന്റെ തിരുക്കുമാരനെ മനുഷ്യോദ്ധാരണാർത്ഥം ഭൂമിയിലേക്ക് അയച്ചതുതന്നെ. മനുഷ്യന്റെ ധിക്കാരപൂർവ്വമുള്ള മറുപടിയും, ദൈവസ്നേഹം തിരിച്ചറിഞ്ഞു പ്രതിസ്പന്ദിക്കുന്നതിലുള്ള വിമുഖതയും ദൈവത്തിന്റെ സ്നേഹസ്നിഗ്ദ്ധമായ ഹൃദയത്തെ നൊമ്പരപ്പെടുത്തിക്കൊണ്ടാണിരിക്കുന്നത് അതാണ് സത്യസ്ഥിതി.

ചില മനുഷ്യരുണ്ട് യേശുക്രിസ്തു ...ിനേക്കാൾ മഹോ വാദിയാണ് അവർക്കു പഥ്യം. പുതിയ നിയമത്തേക്കാൾ കൂടുതലായി പഴയനിയമത്തിനു് അവർ പ്രാധാന്യം കല്പിക്കും.

യഹോവയുടെ കൂടെ ...ിക്കുക വളരെ പ്രയാസം കരമായി അവർ കാണുന്നു. ജീവിതം അവരുടെ ദൃഷ്ടിയിൽ ഏതോ കരാർപ്പാടാണ്. ആ കരാർ അനുസരിച്ചു നടന്നേച്ചാൽ മതി. അങ്ങനെ ചില നിയമങ്ങൾ അനുസരിച്ചു ജീവിക്കുന്ന പക്ഷം, യഹോവ അവരെ വിശ്വസ്തതയോടെ കാത്തുസൂക്ഷിച്ച് അവരുടെ കാര്യങ്ങൾ ഭംഗിയായി നടത്തി കൊടുക്കുമെന്നാണവരുടെ വിശ്വാസം. യഹോവാ മോശ വഴിയായി നൽകിയ പത്തു കല്പനകൾ അനുസരിച്ചാൽ മതി. എത്ര ദർഘടസാഹചര്യത്തിൽനിന്നും ദൈവം മോചനമരുളും.

ഈ ചിന്താഗതിയാൽ ഭരിക്കപ്പെടുന്നവരുടെ ദൃഷ്ടിയിൽ എല്ലാ കാര്യങ്ങളും ഏററവും സംഗ്രഹിതമായ രൂപത്തിൽ കെട്ടിയൊതുക്കി വച്ചിരിക്കണം,— കാച്ചിക്കുറുക്കിയ പാലുപോലെ ആവശ്യപ്പെടുമ്പോൾ എടുത്തുപയോഗിക്കത്തക്ക വിധത്തിൽ ഏതാനും സൂത്രവാക്യങ്ങളാക്കി മതത്തെ മുഴുവൻ സംഗ്രഹിച്ചു കിട്ടിയാൽ ഏറെ നല്ലതു്. എന്താണ് ഈ മതം എന്നു പറയുന്നതു്? ദൈവം നൽകിയ ഏതാനും കല്പനകൾ അനുസരിക്കുന്നതു തന്നെ! സുവിശേഷം പോലും അവർ ഏതാനും പ്രമാണങ്ങളിൽ ഒതുക്കിക്കൊള്ളിച്ചു കളയും. അക്കാര്യത്തിൽ അത്രകണ്ടു് അതിസാമർത്ഥ്യമാണവർ പ്രദർശിപ്പിക്കുക. ഇന്നിന്ന പ്രമാണങ്ങൾ അനുസരിച്ചു കൊള്ളു, നിങ്ങൾക്കു മോക്ഷം നിശ്ചയം! എന്തൊരെളുപ്പമാണ്! ആത്മാവിനേക്കാൾ അക്ഷരത്തിനാണ് അവർ പ്രാധാന്യം നൽകുക. അവ്യക്തമായ തത്വങ്ങളല്ല, ഖണ്ഡിതവും നിഷ്കൃഷ്ടവുമായ കല്പനകളാണ് അവർ ആവശ്യപ്പെടുക.

യേശുക്രിസ്തു ഉൽഘാടനം ചെയ്ത സുവിശേഷ സത്യത്തിന്റെ വിപ്ലവാത്മകസ്വഭാവം അക്കൂട്ടർ മനസ്സിലാക്കിട്ടേയില്ലെന്നു തോന്നും. ദൈവം ക്രിസ്തുവിൽ ലോകത്തിൽ അവതരിച്ച മഹാ സംഭവത്തിന്റെ ...ക്കാരത, ക്രിസ്ത്യാനിയുടെ ജീവിതാനുഷ്ഠാനം ചില നിയമങ്ങൾക്കുള്ളിൽ സങ്കോചിപ്പിച്ചു നിറുത്തുന്നതിൽ കഥയില്ല. "പുരാതന കാലത്തു് ഇപ്രകാരം പറയപ്പെട്ടിരുന്നു......എന്നാൽ ഞാനോ നിങ്ങളോടു പറയുന്നതു്"—യേശുവിന്റെ പ്രഖ്യാപനങ്ങളുടെ രീതി സൂക്ഷിക്കുക, പരമ്പരാഗതമായ സങ്കേതങ്ങളിൽനിന്നു് വിഭിന്നമായ ഒരു രീതിയാണ് അദ്ദേഹം അവലംബിക്കുന്നതു്. തീകച്ചും വിപ്ളവാത്മകമായ ഒരു സരണി.

ആധുനീക മനുഷ്യന്റെ ഹൃദയദാഹം ശമിപ്പിക്കാൻ പഴയനിയമത്തിലെ ദൈവത്തെക്കൊണ്ടാവില്ല, ആധുനികകാലത്തെ 'വിശ്വാസമില്ലായ്മ'യെ അപലപിക്കുകയോ ഞെരിപിരി കൊള്ളുകയോ ചെയ്യതുകൊണ്ടു കാര്യമായില്ലെന്നു നാം ഓർക്കണം. ദൈവം മരിച്ചവരുടെ ദൈവമല്ല; ജീവനോടിരിക്കുന്നവരുടെ ദൈവമാണ്.

## ഇഷ്ടജനം

ക്രിസ്തീയ ജീവിതത്തിൽ കണ്ടുമുട്ടുന്നവരിൽ ഏററവും വിഷമകാരികളായ മനുഷ്യർ സ്വയം നീതീകരണഭ്രമം പൂണ്ട ക്രിസ്ത്യാനികളാണെന്നു് തോന്നുന്നു. അടുത്തയിട ഒരു സ്നേഹിതൻ പറയുകയാണ്. "ഞാൻ 1951-ൽ മനഃപൂർവ്വം ഒരു കള്ളം പറഞ്ഞുപോയി. അതിൽ പിന്നീടു് എനിക്കു് അങ്ങനെ ഒരബദ്ധം പററിട്ടില്ല." തികഞ്ഞ ആത്മവിശ്വാസത്തോടെ താൻ ആ രീതിയിൽ പരിപൂർണ്ണ സംതൃപ്തമായ ഒരു ജീവിതമാണ് നയിക്കുന്നതെന്നാണ് ആ മനുഷ്യന്റെ വിചാരം. മററു പലരേയുംപോലെ അറിഞ്ഞുകൊണ്ടു് യാതൊരു പാപവും ചെയ്യാറില്ലെന്നും, വല്ലതും ചെയ്യുപോകുന്നെങ്കിൽ അതു് അറിവില്ലായ്മകൊണ്ടു് വന്നുപോകുന്നതാണെന്നും അതു മനസ്സിലാകുന്നയുടൻ ക്ഷമായാചനം ചെയ്യുമെന്നും അദ്ദേഹം പറഞ്ഞു. അറിഞ്ഞുകൊണ്ടു് ഒരു തെററും ചെയ്യാറില്ലെന്നു് ഒരു ദിവസമെങ്കിലും ആത്മാർത്ഥമായി പറയാൻ സാധിച്ചിരുന്നെങ്കിൽ! എന്നതു കേട്ടപ്പോൾ ആശിച്ചുപോയി. മാത്രമല്ല. അങ്ങനെ സുകൃതജീവിതം നയിക്കുന്നതുകൊണ്ടു്, ദൈവവുമായി സാധാരണയിൽ കവിഞ്ഞു് ...ഴപ്പമതന്നും, ...സ്നേഹിനു; വിചാരമുള്ളതുപോലെ തോന്നി ദൈവത്തിന്റെ പ്രത്യേക പ്രീതിവാത്സല്യങ്ങൾക്കു് പാത്രീഭവിച്ച ഇഷ്ടജനം!

മറെറാരു കൂട്ടരുണ്ടു്—സ്വന്തം ഗൃഹത്തിലിരുന്നു കുട്ടികളെ പരിചരിക്കാനോ ഗൃഹകാര്യങ്ങൾ ക്രമീകരിക്കാനോ സമയമില്ലാത്ത സ്ത്രീ—പുരുഷന്മാർ. സഭാകാര്യങ്ങളും സുവിശേഷപ്രസംഗങ്ങളും "ആത്മാക്കളെ ലാഭപ്പെടുത്തലും" അവരുടെ സമയത്തിൽ സിംഹഭാഗവും അപഹരിക്കുന്നു. ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട ജനം ഗാർഹികോത്തരവാദിത്തങ്ങളുടെ പേരിൽ സമയം മെനക്കെടുത്തുന്നതു്, തങ്ങൾക്കു് ലഭിച്ചിരിക്കുന്ന വിളിയോടു് അനുസരണക്കേടു് ഭാവിക്കുകയായിരിക്കുകയില്ലേ? വീട്ടുകാര്യാന്വേഷണം മാത്രമല്ല, ആഫീസുജോലിയും കച്ചവടവും മററു തൊഴിലുകളുമെല്ലാം വെറും അരസികവും അപ്രധാനവുമാണെന്നൊരു തോന്നൽ മനസ്സിൽ വേരോടുകയും ചെയ്യും.

ഇനിയും വേറൊരു തരക്കാരുണ്ടു്. പ്രത്യേകപദവി സമാർജ്ജിച്ചിട്ടുള്ള കൂട്ടരാണവർ. ആദ്ധ്യാത്മികമായി മററുള്ളവരിൽനിന്നു് ഒരു തല വണ്ണം ഉയർന്നിട്ടാണവരുടെ നില. സാധാരണ മനുഷ്യർ സംബന്ധിക്കുന്ന പൊതുവാരാധനകളിലും, പൊതു പ്രാർത്ഥനകളിലും മററും സംബന്ധിക്കാൻ അവർക്കു് വൈമനസ്യമുണ്ടു്. അതൊക്കെ സാധാരണക്കാർക്കു് പററിയതായിരിക്കും. എന്നാൽ തങ്ങൾക്കു് അതൊന്നും മതിയാവുകയില്ല. ദൈവത്തെ നേരിട്ടു ഗ്രഹിച്ചു്, ദൈവവുമായി നേരിട്ടു് സംസർഗ്ഗം ചെയ്യാൻ അവർക്കു് കഴിയും. സ്വന്തം രഹസ്യ മുറിയിൽ ദൈവത്തിന്റെ ദർശനങ്ങൾ തങ്ങളെ പ്രതീക്ഷിച്ചിരിക്കുമ്പോൾ, എന്തിനു് ഇടവക പള്ളിയിൽ പോയി അവിടെ നടക്കുന്ന ആരാധനയിൽ സംബന്ധിക്കണം!

എന്നാൽ ഈരീതിയിലുള്ള രഹസ്യവാദ (Mystical) മതത്തിനോ ദർശന പ്രാപ്തിക്കോ പുതിയനിയമം സാധൂകരണം നല്കിക്കാണുന്നില്ല. പുതിയനിയമത്തിൽ കാണുന്ന മതം സാധാരണവും പ്രായോഗികവുമാണ്. അതു് അസാധാരണരായ ചുരുക്കം ചിലർക്കുവേണ്ടി മാത്രം ആസൂത്രണം ചെയ്തിട്ടുള്ളതല്ല. മനുഷ്യൻ

# പാത്രിയർക്കാ സിംഹാസനം ഹോംസിൽ നിന്നു് ഡമാസ്ക്കസിലേക്കു മാറുന്നു

## അമേരിക്കയിലൊരു കേരളീയശിശുവിൻെറ മാമ്മോദീസാ

ഫാദർ ററി. വി. പീലിപ്പോസ്

ന്യൂയോക്കു്, നവം 29

ഇവിടെ ഇപ്പോൾ നമ്മുടെ സഭയിലെ അഞ്ചു പട്ടക്കാരും അഞ്ചു ശെമ്മാശന്മാരും ഉണ്ടു്. ഞങ്ങൾ മൂന്നു പട്ടക്കാർ (ഞാനും ഈപ്പനച്ചനും, യോശുവാ അച്ചനും) ന്യൂയോക്കിൽ അടുത്തടുത്തു താമസ്സിക്കുന്നു. മററുള്ളവർ വളരെ അകലെ താമസിക്കുന്നതുകൊണ്ടു് തമ്മിൽ ഒന്നിച്ചു കാണുവാൻ പ്രയാസമാണു്. ന്യൂയോക്കിൽ എല്ലാ ഞായറാഴ്ചയും വി. കുർബാന ഞങ്ങൾ ചൊല്ലുന്നു. നമ്മുടെ ആളുകളിൽ ചുരുക്കം ചിലർ പതിവായി ആരാധനയിൽ സംബന്ധിക്കുന്നുണ്ടു്. ഇന്നു് ഞായറാഴ്ച റവ ഈപ്പനച്ചൻെറ തവണയായിരുന്നു. പരേതനായ ശ്രീ. കെ. സി, മാമ്മൻമാപ്പിളയുടെ കൊച്ചു മകൻ ഡോക്ടർ മാമ്മനും ഭാര്യയും മൂന്നു മാസം പ്രായമായ കുട്ടിയെയുംകൊണ്ടു് ബാൽട്ടിമൂറിൽ നിന്നും വന്നു. ഇൻഡ്യയിൽ മാർ ത്തോമ്മാശ്ളീഹായാൽ സ്ഥാപിതമായ പുരാതന ഓർത്തഡോക്സു സഭയിലെ ഒരു മാമോദീസാ നടക്കുന്നുണ്ടെന്നറിഞ്ഞു് സ്നേഹിതരായ ചില അമേരിക്കരും ഒരു ജപ്പാൻകാരനും നേരത്തെ വന്നെത്തി. വി. കുർബാനാനന്തരം ബ ഈപ്പനച്ചൻ കുട്ടിയുടെ തലതൊട്ടപ്പനായി, ഞാൻ കുട്ടിയെ മാമോദീസാ മുക്കി. ക്രിസ്താബ്ദം 52–ൽ മലങ്കരയിൽ കത്തിച്ച വിളക്കു് കെടാതെ മററുള്ള സ്ഥലങ്ങളിലും ജ്വലിപ്പിക്കുവാൻ സംഗതി വരുത്തിയ ദൈവത്തെ ഞങ്ങൾ സ്തുതിക്കുന്നു. മനോഹരമായ നമ്മുടെ ആരാധനകളിൽ സംബന്ധിച്ച അതിഥികൾ സന്തോഷം പ്രകടിപ്പിച്ചു. തോമസ് എന്നുതന്നെ കുട്ടിക്കു പേരിട്ടു. ഉച്ചയ്ക്കുശേഷം, ഈപ്പനച്ചൻെറ വസതിയിൽവച്ചു് നടന്ന വിഭവസമൃദ്ധമായ കേരളീയ സദ്യ ഏററവും ഹൃദ്യമായിരുന്നു.

എത്തിയോപ്യയിൽ ആയിരുന്ന റവ. കെ. എം. സൈമണച്ചൻ ന്യൂജേഴ്സിയിൽ ശമുവേൽ മാർ അത്താനാസ്യോസ് തിരുമേനിയുടെ സെക്രട്ടറിയും, അദ്ദേഹത്തിൻെറ ഒരു പള്ളിയുടെ വികാരിയുമായി, കുടുംബസമേതം പള്ളിക്കടുത്തുള്ള ഒരു ബംഗ്ളാവിൽ താമസിക്കുന്നു. ചിലപ്പോൾ ഞങ്ങൾ അവിടവും, അദ്ദേഹം ഇവിടവും സന്ദർശിക്കാറുണ്ടു്, അടുത്ത കാലത്തു് എത്തിയോപ്യൻ സഭയിലെ മാർ... ഫീലോസ് തിരുമേനി അമേരിക്കയിൽ ഒരു പര്യടനം നടത്തി, റവ. സൈമൺ അച്ചൻ അദ്ദേഹത്തിൻെറ കൂടെ ഈ അവസരങ്ങളിലെല്ലാം ചുററി നടന്നു് പല മീററിംഗുകളിലും പ്രസംഗിച്ചു. മൂസലിലെ മാർ ഗ്രീഗോറിയോസ് തിരുമേനി ഇവിടെ ന്യൂയോക്കിൽ ഈ കൊല്ലം മുഴുവൻ, താമസിക്കുകയാണു്. അദ്ദേഹത്തെ, ഞായറാഴ്ചതോറും മാർ അത്താനാസ്യോസ് തിരുമേനി കാർ അയച്ചു് ന്യൂജേഴ്സിയിലുള്ള അദ്ദേഹത്തിൻെറ പള്ളിയിലേക്കു കൊണ്ടുപോകയാണു്. ഞങ്ങൾ പലപ്പോഴും അദ്ദേഹത്തെ കണ്ടു സംസാരിക്കാറുണ്ടു്. ഇൻഡ്യയിൽ സഭായോജിപ്പിനു ശേഷമുള്ള സംഭവവികാസങ്ങൾ ഞങ്ങളിൽനിന്നും അദ്ദേഹം അറിഞ്ഞുകൊണ്ടിരിക്കുന്നു. ഇൻഡ്യ സന്ദർശിക്കുന്നതിനു് അദ്ദേഹം പലപ്പോഴും ആഗ്രഹം പ്രകടിപ്പിച്ചു. അധികം താമസിയാതെ ഇപ്പോഴത്തെ പ. പാത്രിയർക്കീസ് ബാവാ അമേരിക്കയിൽ ഒരു പര്യടനം നടത്തുന്നതാണെന്നും അതിൻെറ ശേഷം പാത്രിയർക്കാ സിംഹാസനം ഹോംസിൽ നിന്നും ഡമാസ്ക്കസിലേക്കു മാററുന്നതാണെന്നും തിരുമേനി പ്രസ്താവിച്ചു.

---

...പുറപ്പെടുവിക്കുന്ന ഫലങ്ങളനുസരിച്ചാണു് അവരുടെ നൽപ്പെരുതില്പെരുകൾ അളക്കപ്പെടുക. രോഗികളെ സന്ദർശിച്ചു സമാശ്വസിപ്പിക്കുക, കഷ്ടപ്പെടുന്നവർക്കു് സഹായഹസ്തം നീട്ടിക്കൊടുത്തു് അവരെശക്തിപ്പെടുത്തുക. വിധിവൈപര്യയങ്ങൾ ജീവിതത്തെ അടിച്ചുലയ്ക്കുമ്പോഴും അചഞ്ചലവും ദൃഢവുമായ വിശ്വാസത്തിൽ ഉറച്ചുനിൽക്കുകഎന്നീങ്ങനെ ജീവിതസാധാരണങ്ങളായ ക്രിയകളിലാണു് യഥാർത്ഥമതം പ്രതിഫലിപ്പിക്കേണ്ടതു്. ദൈവത്തിനു പക്ഷഭേദമൊ ചിലപ്രത്യേക വ്യക്തികളോടു് പ്രത്യേക പ്രീതിയോ ഉണ്ടെന്നു് സങ്കല്പിച്ചു കൂടാ. ഒരു മനുഷ്യനു് ദൈവദർശനംഉണ്ടാവുകയില്ലെന്നു് പുതിയ നിയമം ശഠിക്കുന്നതായോ, അങ്ങനെയുണ്ടാകുന്ന ദർശനം ഒരു ചീത്തക്കാര്യമായി പുതിയ നിയമം പരിഗണിക്കുന്നതായോഇവിടെ വാദമില്ല. നേരെമറിച്ചു് അങ്ങനെ ലഭിക്കുന്ന ദർശനം, കൂടുതൽ ഗാഢമായി മററുള്ളവരെ സ്നേഹിക്കുന്നതിനും സേവിക്കുന്നതിനും ഉത്തേജനം നൽകണമെന്നു മാത്രം. വാസ്തവത്തിലുള്ള ക്രിസ്തുമതത്തിൽപ്രത്യേക പദവികളോടുകൂടിയ ഒരുപ്രത്യേകവർഗ്ഗത്തിനു് സ്ഥാനമില്ല. ക്രിസ്തു അനുയായികളെ ഇപ്രകാരം ഉൽബോധിപ്പിച്ചു. "നിങ്ങളിൽ അങ്ങനെ ആകരുതു്, നിങ്ങൾ എല്ലാവരും സഹോദരന്മാരാകുന്നു"

---

(18–ാംപേജ് തുടർച്ച)

തിനകം പ്രസിദ്ധീകരിച്ചു കഴിഞ്ഞു. അടുത്ത ലഘുലേഖ "കർത്താവു് എപ്പോൾ വരും" എന്നതു് 1960 ജനുവരിയിൽ പ്രസിദ്ധീകരിക്കുന്നതാണു്. ഒരു രൂപാ കൊടുത്തു അംഗങ്ങളായി ചേരുന്നവർക്കു് 100 ലഘുലേഖകൾ വിതരണത്തിനായി അയച്ചുകൊടുക്കുന്നതാണു്. അംഗത്വഫീസും സംഭാവനകളും, ഡീക്കൺ എം. പി. പൗലൂസ്, ക്രിസ്ത്യൻ ടാക്ററു സൊസൈററി, കോതമംഗലം എന്നവിലാസത്തിൽ അയച്ചുകൊടുക്കുക. കൂടുതൽ വിവരങ്ങൾക്കെഴുതുക.

### വനിതാസമാജം

പുതുപ്പള്ളി ഗ്രൂപ്പിൽപെട്ട 9 ഇടവകകളിലെ മർത്തമറിയം സമാജങ്ങളുടെ തന്നാണ്ടത്തെ വാർഷികസമ്മേളനം ഡിസംബർ 6–ാംതീയതി റവ. ഫാദർ എം. വി. ജോർജിൻെറ അദ്ധ്യക്ഷതയിൽ നിലയ്ക്കൽ സൺഡേസ്കൂൾ ഹാളിൽവച്ചു് സമംഗളം നടന്നിരിക്കുന്നു. പുതിയ വർഷത്തേക്കുള്ള ഗ്രൂപ്പു സെക്രട്ടറി

## ...ഡൻറ് ഡോ. രാജേന്ദ്രപ്രസാദും ഐസൻഹോവറും പള്ളിശുശ്രൂഷയിൽ സംബന്ധിച്ചു

ന്യൂഡൽഹി, ഡിസംബർ 13

പ്രസിഡണ്ട് ഐസൻഹോവർ ഇന്ന് (ഞായർ) പ്രസിഡൻറ് രാജേന്ദ്രപ്രസാദുമൊരുമിച്ച് റിഡംപ്ഷൻ കത്തീഡ്രൽ പള്ളിയിലെ ആരാധനാശുശ്രൂഷയിൽ സംബന്ധിക്കുകയുണ്ടായി.

രണ്ടു പ്രസിഡണ്ടുമാരെയും പള്ളിയുടെ ഗേററിങ്കൽ വച്ച്, കത്തീഡ്രൽ വികാരി റവ. ഫാദർ എണസ്റ്റ് ജോൺ സ്വീകരിച്ച് കത്തീഡ്രലിൻെറ തെക്കെ കവാടത്തിലേക്ക് ആനയിച്ചു. അവിടെ ആരാധനയ്ക്കുള്ള വിശേഷവസ്ത്രങ്ങളും അദ്ധ്യക്ഷ കിരീടവും അംശവടിയും ധരിച്ച ബിഷപ്പ് റൈററ്. റവ.. വാലിസ് രണ്ടു പ്രസിഡണ്ടുമാരെയും കത്തീഡ്രലിലേക്ക് സ്വാഗതം ചെയ്തു. ബിഷപ്പ് കലാഭംഗിയുള്ള വെള്ളിഫ്രെയിമിട്ട കത്തീഡ്രലിൻെറ ഒരു ഫോട്ടോ പ്രസിഡണ്ട് ഐസൻഹോവർക്ക് സമ്മാനിച്ചു.

രണ്ടു പ്രസിഡണ്ടുമാരും കത്തീഡ്രലിൻെറ മദ്ധ്യഹാളിൽ മൂന്നാമത്തെ വരിയിലുള്ള ഇരിപ്പിടങ്ങളിൽ ഇരുന്നു. ദൈവകൃപയാൽ, മഹത്തായ രണ്ടു രാഷ്ട്രങ്ങളുടെ നേതാക്കന്മാർ ആരാധയിൽ തങ്ങളുടെ കൂടെ ചേരാൻ ആഗതരായതിനു തനിക്കും തൻെറ ഇടവകാംഗങ്ങൾക്കും വളരെ സന്തോഷമുണ്ടെന്ന് റവ. ഫാദർ ജോൺ സ്വാഗതപ്രസംഗത്തിൽ പ്രസ്താവിച്ചു. പ്രസിഡണ്ട് ഐസൻഹോവറുടെ, പതിനൊന്നു രാഷ്ട്രങ്ങൾ സന്ദർശിച്ചുകൊണ്ടുള്ള സമാധാനദൗത്യം, മനുഷ്യരാശിയുടെ ക്ഷേമത്തെ സംബന്ധിച്ചിടത്തോളം പ്രസിഡണ്ടിനുള്ള നിർവ്യാജമായ സ്നേഹത്തിൻെറയും ആത്മാർത്ഥതയുടെയും സുവ്യക്തമായ തെളിവാണെന്ന് അദ്ദേഹം പറഞ്ഞു. വേദപുസ്തകത്തിൽ നിന്ന് അദ്ദേഹം ഇങ്ങനെ ഉദ്ധരിച്ചു. "സമാധാനം പ്രസംഗിച്ചു

കൊണ്ട് ലോകത്തിൽ സഞ്ചരിക്കുന്നവൻ എത്ര ഔദാര്യവാനാണ്. പ്രസിഡണ്ട് ഐസൻഹോവറുടെ ഇന്ത്യാസന്ദർശനം എല്ലായിടങ്ങളിലെയും സൗമനസ്യമുള്ള എല്ലാവരും അതിയായി ആഗ്രഹിക്കുന്ന സമാധാനത്തിനായുള്ള ഉദാരമായ ഒരു സംഭാവനയാണെന്ന് ഫാദർ ജോൺ തുടർന്നു പ്രസ്താവിച്ചു.

ഗായകസംഘം, "Holy Holy Holy" എന്ന ഗാനം ആലപിച്ചതോടുകൂടി ശുശ്രൂഷ ആരംഭിച്ചു. അതിനുശേഷം, മഹാത്മഗാന്ധിക്ക് വളരെ പ്രിയപ്പെട്ട When I survey the wondrous Cross" എന്ന പാട്ട് ഗായകസംഘവും ജനങ്ങളും കൂടിപാടി. പ്രസിഡണ്ട് ഐസൻഹോവറും മേജർ ഐസൻഹോവറും മിസ്സിസ് ബാർബറാ ഐസൻഹോവറും അവരോട് ചേർന്നു പാടി.

പ്രസിഡണ്ട് പ്രസാദിൻെറ ഇരുവശങ്ങളിലും ആസനസ്ഥരായിരുന്ന അംബാസഡർ എൽസ്‌വർത്ത് ബങ്കറും മി. ഐസൻഹോവറും അദ്ദേഹത്തിന് ശുശ്രൂഷ വിശദീകരിച്ചുകൊടുത്തു.

ബിഷപ് വാലീസ്, സുവിശേഷം വായിച്ചശേഷം റവ. ഫാദർ ജോൺ ഒരു പ്രസംഗം ചെയ്തു. "സമാധാനമുണ്ടാക്കുന്നവർ ഭാഗ്യവാന്മാർ എന്തുകൊണ്ടെന്നാൽ അവർ ദൈവത്തിൻെറ പുത്രന്മാരാണ്" എന്നുള്ള ഭാഗം ഫാദർ ജോൺ ബൈബിളിൽനിന്നു ഉദ്ധരിച്ചു."

"ക്രിസ്തു വെറുമൊരു ചിഹ്നമല്ല. പുരാതനമായ ഒരു വിശുദ്ധ വേദഗ്രന്ഥത്തിൽ അദ്ദേഹം പവിത്രമായി പ്രതിഷ്ഠിക്കപ്പെട്ടിരിക്കയല്ല; സമാധാനം തേടുന്ന ഓരോരുവൻെറയും ഹൃദയത്തിൽ ക്രിസ്തു ഉണ്ടായിരിക്കണം" എന്ന് പരേതനായ ദീനബന്ധു ആൻഡ്രൂസ് പറഞ്ഞിട്ടുള്ളത് അദ്ദേഹം അനുസ്മരിപ്പിച്ചു.

സ്തോത്രകാഴ്ച അർപ്പിച്ചശേഷം പ്രസിഡണ്ട് ഐസൻഹോവറും പ്രസിഡണ്ട് പ്രസാദും കത്തീഡ്രലിൽനിന്നു പിരിഞ്ഞു.

---

മാരായി ശ്രീമതി മറിയാമ്മ വക്കിയേയും ശ്രീമതി മറിയാമ്മ ചാണ്ടിയേയും യോഗം ഐകകണ്ഠ്യേന തെരഞ്ഞെടുത്തു. മിസ്സിസ്സ് സാറാമ്മ പുന്നൂസ് പ്രസംഗിച്ചു.

A Christmas Message.

## THE TRUE LIGHT

**The Rev. Philip Bunter**

*"That was the true light which lighteth man that cometh in to the world." St: John 1: 9.*

Very recently we have all seen, and perhaps our little children have taken part in, the festival of Diwali. We have all heard big and almost terrifying crackers go off We have seen lights of various descriptions. To the Hindus this festival of lights signifies a purification of the air—the display of lights invoking blessings of prosperity from Lakshmi, the goddess of wealth.

**'The True light'**

Each year as Christmas draws near, Christians all over the world come together to worship and adore the new-born Saviour of Bethlehem. They sing His age-old praises and glory; they make numerous preparations for this great festive occasion: they exchange gifts and greetings. But very often this feast remains merely festive and joyous, robbed of its true joy and blessing. It must, as it should, go far deeper than that.

To us Christians light has always had a deeply significant meaning and purpose When God created the world the first physical object of His creation was light. Light was denied the Egyptians as one of the ten plagues of God. The light, the pillar of fire by night and the cloud by day led the Israelites on into the Promised Land. Moses was permitted to behold the divine light on Mt. Sinai and so we can go on through the pages of the Old Testament. But at Christmas light has a different and special meaning to each one of us. Was it not the light of the angel scene which convinced the shepherds to go to Bethlehem? Was it not the light of the star which led the wise men to the same place? Yes, it was the light.

But the light or lights related to our Christmas story were not merely physical–they were also signs from God which led both simple and learned men to the greatest event in human history. God, who had revealed Himself through the pages of Old Testament history was now to express Himself in the fullest and completest sense. When St. John says the 'true light', he says so with

finite m... and int... true light was no longer physi- in so far that men could stand ...d stare, but it was the true light ... that men could behold and believe This then was the great and mighty wonder of that first Christmas day when our Lord, the Infant Saviour was born. To the ordinary work-a-day world it seemed then to be of no more importance than some trivial incident of which we read and think no more about. But indeed it was the most astounding fact that the world was yet to know—the world was yet to learn—and, indeed the world has yet to believe.

**'lighteth every man'**

Even if the light of Christ was not physical (although He did reveal that at the Transfiguration), at Christmas time it is important for us to examine that light in relation to ourselves His light has always stood as a force against the powers of evil and ignorance. It dispels the darkness of men's minds of selfishness and hatred, of greed and malice, and, in the words of St. Paul "leads them from darkness into light, and from the power of Satan to the power of God.' This would then begin to be the operation of the 'true light'. In the words of the great prophet, 'the people that sat in darkness have seen a great light.' So when our Lord Jesus came into the world He set a standard, both by His words and deeds, which were indeed true and perfect. Men and women who strive to attain to the loftiest height, spiritually, will necessarily fall short by reason of their human weakness and frailty when they measure their standards with His. But the struggle for them is never to be unequal nor hopeless-the goal is there, the means of sacrifice, of love, of humility, of peace, of God's grace are always at their command to use and to exercise. The light has lighted every man in the life and nature of Jesus Christ.

Each Christmas we call to mind the fact that true light was born into the world some 2,000 years ago. Each year we must look at that light and adore, worship and praise the Infant Saviour as we think about Him lying in a lowly manger. And so during the period of Advent that had been specially kept apart for our preparation for Christmas, we must ask ourselves the questions: Are we truly ready to come into the presence of that true light? Can we allow its searching, penetrating beams to enter our hearts and cleanse them from all that is wrong, from all that is unworthy? Has the true light of Jesus made us new men and women, or have we wilfully turned our backs upon it only to continue on our way of darkness and sin?

This then is the challenge of Christmas each year. Have we truly found our Messiah our Saviour and Redeemer as did those simple shepherds of the Christmas story? Have we diligently sought Him, and after much hardship and difficulty found Him and offered to him gifts of the highest order, as did those Wise Men, and gone back enriched and rewarded? Or have we forcefully and selfishly thrust Him aside as did the cruel Herod, seeking our own ends? These are questions we cannot disregard—challenges which each Christian man and woman must meet and answer.

Let us then enter into the presence of that true light this Christmas with three requisites in mind: *(a)* By casting self, error, hatred and wickedness aside, *(b)* By offering the very best gifts we can, but above all, the gift of a humble and penitent heart, and *(c)* By resolving to go out into the world as messengers of that light, taking with us peace, joy and contentment.

To come to that true light is to come nearer God—to know that true light is to know God Himself.

*—N. C. C. Review.*

# Discovery of the Gospel of Thomas

**Oscar Cullmann and Henry-Charles Puech**

*(Continued from last issue)*

The mention of a *Gospel of Thomas* by Hippolyte, Origen, Eusebius and other authors, hitherto imperfectly interpreted, appears now to relate to the newly found document. At the request of Professor Quispel, Professor Puech explained the results of his researches at the University of Utrecht in 1956 —the connection with the papyrus of Oxyrhynchos and the *Acts of Thomas*; parallels in the apocryphal Gospels such as that of the Hebrews; in Patristic, Gnostic and Manichean literature, of which he was soon to find more examples, even among the Cathars of the Middle Ages.

Professor Puech had also remarked on the Aramaic character of certain sayings.

At the first meeting on the international committee in Cairo in 1956, the photographic edition of the Coptic text by Pahor Labib (Coptic Gnostic Papyri I) was ready Professors A. Guillaumont and Puech, of Paris, and Professor Quispel, of Utrecht, were able to examine the originals and collate them on the spot.

Thereafter the Suez affair made relations with Egypt difficult. In 1957 the professors who had collated the manuscript met the Coptologist, Dr. W.C. Till, formerly of Manchester University, and drew up a translation in common.

Professors Guillaumont, Puech, Quispel and Till are preparing a full and complete critical edition, with an introduction and detailed commentary, for early publication by Messrs. Brill of Leiden It is an extract of this large edition which is shortly to appear in Britain: this extract, text and precise translation, will give the scientific world the indispensable instrument necessary for its further work on the subject.

From the very beginnings it is remarkable that this collection of "Saying of Jesus" is quite different from the other Gnostic writings found at the same time; for many of the sayings are not Gnostic but belong, rather, absolutely to the same realm of thought as the words of Jesus which we can read in Matthew, Luke or Mark.

On the other hand, the Coptic collection contains a great many sayings with a strong Gnostic character. It is clear that the last reviser was a Gnostic with a strong ascetic tendency, similar to that which we find among Gnostics especially in Syria.

The first Saying obviously comes from the Gnostic reviser: *These are the secret words which the living Jesus spoke and Didymos Judas Thomas wrote.*

And He said: Whoever finds the explanation of these words will not taste death.

The attribution of the collection to the Apostle Thomas is naturally factitious. It corresponds

